5—2—'55.

# മലങ്കരസഭ

പുസ്തകം 9. 1955 ഫെബ്രുവരി ലക്കം 4.



"ഞാൻ നല്ല പോർ പൊരുതു; ഓട്ടം തികച്ചു; വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം ഇനിക്കായി വച്ചിരിക്കുന്നു; അതു നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ ഇനിക്കു നൽകും"

നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകാനുള്ള ചുമതല നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു.

(മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അന്ത്യശാസനം)

# വിഷയവിവരം



## അനുമോദനം

നമ്മുടെ സഭാംഗവും ഉത്തമ സമുദായസ്നേഹിയും —എറണാകുളത്തു് ഹൈക്കോടതിയിൽ പ്രാക്ററീസ് ചെയ്തുകൊണ്ടിരുന്നയാളുമായ അഡ്വേക്കേററ് ശ്രീ. പി. ഏ. ഉമ്മൻ ബി. ഏ. എം. എൽ അഡീഷനൽ ഡിസ്ട്രിക്ററു് ജഡ്ജിയായി നിയമിക്കപ്പെട്ടിരിക്കുന്നു. നിയമവിദഗ്ദ്ധനായ അഭിഭാഷകൻ എന്ന നിലയിലും ബ. ഹൈക്കോടതിയിലെ അഡ്മിനിസ്ത്രേററർ ജനറൽ എന്ന നിലയിലും പ്രശംസാർഹമായ സേവനമനുഷ്ഠിച്ചിട്ടുള്ള ശ്രീ ഉമ്മനു് അദ്ദേഹം അർഹിക്കുന്ന ഈ ഉദ്യോഗം ലഭിച്ചതിൽ ഞങ്ങൾ സന്തോഷിക്കുകയും അദ്ദേഹത്തെ അനുമോദിക്കുകയും ചെയ്യുന്നു.

## വിശേഷദിവസങ്ങൾ

### ഫെബ്രുവരി 13മുതൽ മാർച്ചു 15വരെ

ഫെബ്രുവരി 13. സകല മരിച്ചവരുടേയും ഓർമ്മ.
20. കൊത്തിനെ ഞായറാഴ്ച
21. വലിയനോമ്പാരംഭം.
22. മാർ പത്രോസിൻെറ ഓർമ്മ.
23. മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസു് മെത്രാപ്പോലീത്തായുടെ ഓർമ്മ.
24. മാർ മത്തായിശ്ലീഹായുടെ ഓർമ്മ.
26. മാർ അപ്രേംമല്പാൻെറയും മാർ തേവോദോറോസ് സഹദായുടെയും ഓർമ്മ.
27. ഗർബോ ഞായറാഴ്ച

മാർച്ച് 6. മ്ശറിയോ ഞായറാഴ്ച
12. നാല്പതു സഹദേന്മാരുടെ ഓർമ്മ.
13. ക്നാനൈത്തോ ഞായറാഴ്ച
16. പകുതി നോമ്പ്, അബ്ഗർ രാജാവിൻെറ ഓർമ്മ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 9 | 1955 ഫെബ്രുവരി | ലക്കം 4 |
|---|---|---|


പത്രാധിപലേഖനം

## സഭാസമാധാന സംരംഭങ്ങളും പീസ്‌ലീഗിന്റെ ഉപവാസയജ്ഞവും

"മലങ്കര സഭാസമാധാനം തകന്നു" എന്ന ശീർഷകത്തിൽ 1954 ഡിസംബർ 8-ാനു-യിലെ പൗരധ്വനിയിൽ പാത്രിയർക്കീസു പക്ഷത്തു നിന്നും രാജിയാലോചനയിൽ പങ്കെടുത്തിരുന്ന ഡാക്ടർ പി. റ്റി. തോമ്മസ് മുതൽ പേർ ചേർന്നു് ഒരു പ്രസ്താവന പുറപ്പെടുവിച്ചുകൊണ്ടു സമാധാനാലോചനകളിൽ നിന്നുംപാത്രിയർക്കീസു ഭാഗം പിന്മാറുകയാണുണ്ടായതു്. 1954 നവംബർ 3-ാനു-പരുമലസിമ്മനാരിയിൽ വച്ചു കൂടിയ പ: എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയങ്ങളെ പഴിചാരിയത്രേ ഇപ്രകാരം പിന്മാറിയതു്. എന്നാൽ പരുമലക്കൂടിയ പിതാക്കന്മാക്കു് സമാധാനാലോചനകൾ സ്തംഭിപ്പിക്കണമെന്നോ----അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കാനോനികമായഅധികാരാവകാശങ്ങളെനിഷേധിക്കണമെന്നോ ഉദ്ദേശമുണ്ടായിരുന്നില്ലെന്നും പ്രസ്തുത സമാധാനാലോചനകൾ നിഷ്ഫലമാകാതിയിരിക്കുന്നതിനും കാടിലും പടർപ്പിലുംതല്ലി അപഥ സഞ്ചാരം 'ചെയ്യാതിരിക്കുന്നതിനും വേണ്ടി പ്രധാനപ്പെട്ട ചില കാര്യങ്ങളെ സംബന്ധിച്ചു് സുന്നഹദോസ്തീരുമാനങ്ങൾ ചെയ്തു വെന്നേയുള്ളു എന്നും അങ്ങനെ ചെയ്തിട്ടുള്ള തീരുമാനങ്ങൾ സഭയുടെ വിശ്വാസത്തിനും പാരമ്പര്യങ്ങൾക്കും കാനോനാകൾക്കും സത്യത്തിനും നീതിക്കും അനുയോജ്യമായിട്ടുള്ളവയാകുന്നു എന്നുംപരുമലെ സുന്നഹദോസിന്റെ നിശ്ചയങ്ങൾ പാത്രിയർക്കീസ് ഭാഗം പ്രമുഖന്മാർ സമൂലം തെററിദ്ധരിച്ചിരിക്കയാകുന്നു എന്നും വിവരിച്ചു്, പരുമലെ കൂടിയ പിതാക്കന്മാരുമായി സംസാരിക്കയും സുന്നഹദോസ് നിശ്ചയങ്ങൾ പഠിക്കുകയും ചെയ്തശേഷം കോട്ടയം തിയോളജിക്കൽ സിമ്മനാരി മല്പാൻ ഫാദർ എൻ. ഏ. യോഹന്നാൻ സു വിശദമായി 1954 ഡിസംബർ 15-ാനു-ലെ മലയാള മനോരമയിൽ ഒരു ലേഖനമെഴുതിയിരുന്നു. ഈ ലേഖനത്തിന്റെ വെളിച്ചത്തിൽ വീണ്ടും ആലോചനകൾ ആരംഭിക്കുന്നതാണെന്നു സഭാംഗങ്ങൾ ന്യായമായി വിചാരിച്ചിരുന്നു. എങ്കിലും തുടന്നു് ആലോചനയ്ക്കു പാത്രിയർക്കീസ് കക്ഷി പ്രമുഖന്മാർ സന്നദ്ധരായില്ല. എന്നാൽ പാത്രിയർക്കീസ് കക്ഷിയിലെ മാന്യ വ്യക്തികളുടെ പിന്മാറ്റത്തിനും സമാധാനാലോചനകളുടെ സ്തംഭനത്തിനും കാരണം പരുമല സുന്നഹദോസ് അല്ല, പിന്നെയോ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ഒരു കല്പനയായിരുന്നു. എന്നു് 11-12-54 ലെ മലയാളമനോരമയിൽ നിന്നു വെളിപ്പെട്ടു. അതിപ്രകാരമാണു്: "പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ഒരു കല്പന പാത്രിയർക്കീസ് ഭാഗത്തെ ചില തിരുമേനിമാക്കു വന്നിട്ടുള്ളതായി ഞങ്ങൾക്കറിയാൻ സാധിച്ചിട്ടുണ്ടു്. ആ കല്പനയനുസരിക്കുന്ന പക്ഷം സമാധാനം അസാദ്ധ്യമാക്കിത്തീർക്കുന്ന നിർദ്ദേശമാണു് അതിലുള്ളതു്. ചിങ്ങവനം വട്ടമേശ സമ്മേളനത്തിനു ശേഷം പാത്രിയർക്കീസ് ബാവാ അയച്ചുകൊടുത്തിരിക്കുന്ന സന്ധി വ്യവസ്ഥകളിൽ കൂടുതലായി ഒന്നും സമ്മതിക്കാതിരിക്കണമെന്നത്രേ ആ കല്പനയിലെ നിർദ്ദേശം."

ഈ നിർദ്ദേശം പാലിക്കുന്നതിനു ഒരു കുറുക്ക

വഴിയായി മാത്രമാണ് പരുമല സുന്നഹദോസു് നിശ്ചയങ്ങളെ പഴിചാരിയതു് എന്നു വ്യക്തമാണല്ലോ. മനോരമയിലെ പ്രസ്തുത പ്രസ്താവനയെ ഇതുവരെ പാത്രിയർക്കീസ്" കക്ഷി നിഷേധിച്ചിട്ടില്ല എന്നുള്ളതു് ഈ അവസരത്തിൽ സ്മരണീയമത്രേ.

സമാധാനാലോചനകൾ വീണ്ടും ആരംഭിച്ചു വിജയത്തിലെത്തിക്കാൻ എന്തു നടപടിയാണു സ്വീകരിക്കേണ്ടതു് എന്നുള്ളതിനെക്കുറിച്ചു് സൗഹാർദ്ദബുദ്ധ്യാ ആലോചിക്കുന്നതിനു് കോട്ടയം ഭദ്രാസനയിടവകയിൽഇരു ഭാഗത്തുമുള്ള പട്ടക്കാരുടെഒരു സമ്മേളനം 1955 ജനുവരി 7–ാംനു- കോട്ടയം സെൻറു് ജോസ് ഹാളിൽ വച്ചു നടത്തുന്നതിനു് ഉഭയ പക്ഷത്തെയും ചില വൈദികർ ചേർന്നു ക്ഷണം അയച്ചെങ്കിലും പ്രസ്തുത യോഗവും നടക്കുകയുണ്ടായില്ല. സമാധാനാലോചനകൾ ഇനി നടക്കുന്നതല്ല എന്നു് പാത്രിയർക്കീസ്ഭാഗം അഡ്വൊക്കേറ്റ് മി കെ. വി. ഏബ്രാഹം ഹൈക്കോടതിയിലും ബോധിപ്പിച്ചു. എങ്കിലും സമാധാനാലോചനകൾ തുടന്നു നടക്കാനുള്ള സാദ്ധ്യതയുണ്ടെന്നാണു കാതോലിക്കാഭാഗത്തു നിന്നും ബ. ഹൈക്കോടതിയെ അറിയിച്ചതു്.

ഇരുഭാഗത്തേക്കും ഒരുപോലെ അംഗീകാരയോഗ്യമായ വ്യവസ്ഥകൾ രൂപമെടുക്കാതിരുന്നതിനാൽ പീസ്ലീഗു പ്രവത്തകർ ചില വ്യവസ്ഥകൾ എഴുതിയുണ്ടാക്കുകയും അവ ഇരുഭാഗത്തെയും തിരുമേനിമാർക്കു് അയച്ചുകൊടുക്കുകയും ചെയ്തു. പീസ്ലീഗുകാർ ഉണ്ടാക്കിയ വ്യവസ്ഥകൾ തന്നെ സ്വീകരിക്കണമെന്നല്ല, ഇരുകക്ഷികൾക്കും അംഗീകാരയോഗ്യമായ വ്യവസ്ഥകൾ ഏതായാലും അതനുസരിച്ചു് സമാധാനം ഉണ്ടാക്കുകയും അപ്രകാരം സാധിക്കാതിരുന്നാൽ പീസ്ലീഗുകാരുടെ വ്യവസ്ഥകൾ ഇരുഭാഗത്തുനിന്നും സ്വീകരിക്കയും ചെയ്യണമെന്നും അല്ലാത്തപക്ഷം അവർ ഉപവാസയജ്ഞം ആരംഭിക്കുമെന്നുമായിരുന്നു അതിൽ വിവക്ഷിച്ചിരുന്നതു്. പീസ്ലീഗുകാരുടെ ഈ അഭ്യർത്ഥനയ്ക്കു് വി. കാതോലിക്കാബാവാ തിരുമനസ്സിലെ കല്പനാനുസരണം സഭാജനറൽ സെക്രട്ടറി ഫാ. കെ. ഫീലിപ്പോസ് അയച്ച മറുപടിയിൽ അവർ അയച്ചു തന്നിട്ടുള്ള വ്യവസ്ഥകളിൽ ചിലതു സഭയുടെ സ്ഥായിയായ ഗുണത്തിനും നമ്മുടെ അധികാര കേന്ദ്രങ്ങളിൽനിന്നും ഉണ്ടായിട്ടുള്ള അഭിപ്രായങ്ങൾക്കും യോജിച്ചവയായി കാണുന്നില്ലെന്നും എന്നാൽ സഭയിലെ ഇരു കക്ഷികളും ചേർന്നു സമാധാനത്തിനുപയുക്തമായ വ്യവസ്ഥകളുണ്ടാക്കുന്നതിനു് പീസ്ലീഗുകാർ ആഗ്രഹിക്കുന്നതായി കാണുന്നതിൽ സന്തോഷിക്കയും അങ്ങനെയുള്ള ശ്രമങ്ങൾ വിജയപ്രദമാകണമെന്നു് ആശിക്കുകയും ചെയ്യുന്നു എന്നും പ. സുന്നഹദോസ് സമാധാന വ്യവസ്ഥകളെപ്പററി പല അവസരങ്ങളിലും ആലോചിക്കുകയും നിശ്ചയങ്ങൾ ചെയ്കയും ചെയ്തിട്ടുണ്ടെന്നും അവയൊന്നും പത്രിയർക്കീസ് കക്ഷിയുടെ ന്യായമായ അഭിലാഷങ്ങളെ അനാദരിക്കണമെന്നോ സമാധാനാലോചനകൾ സ്തംഭിപ്പിക്കണമെന്നോ ഉദ്ദേശിച്ചു് ഉണ്ടാക്കപ്പെട്ടിട്ടുള്ളവയല്ലെന്നും എന്നാൽ സഭയിൽ സമാധാനം സ്ഥാപിക്കണമെന്നു് ബാവാതിരുമനസ്സുകൊണ്ടു് അതിയായി ആഗ്രഹിക്കുന്നു എന്നും ഇരുകൂട്ടരും യോജിച്ചു് വ്യവസ്ഥകളുണ്ടാക്കുന്നതിനുള്ള ശ്രമങ്ങളെ തിരുമേനി അനുഗ്രഹിക്കുകയും അവ തുടർന്നുകൊണ്ടു പോകുമെന്നു് വിചാരിക്കുകയും ചെയ്യുന്നു എന്നും ക്രിസ്തീയമായ മാർഗ്ഗങ്ങളിൽ കൂടി പീസ്ലീഗുകാർ പുരോഗമിക്കണമെന്നും പ്രസ്താവിച്ചിരുന്നു. അതിനു പീസ്ലീഗു സെക്രട്ടറി അയച്ച മറുപടിയിൽ സഭയിൽ സമാധാനം സ്ഥാപിക്കുന്നതിനു് പ. പിതാവു് ആഗ്രഹിക്കുന്നു എന്നു കാണുന്നതിൽ അവർക്കു് അതീവ സന്തുഷ്ടിയുണ്ടെന്നും കല്പനപ്രകാരം ജനറൽ സെക്രട്ടറിഅയച്ച കത്തിലെ പ്രസ്താവനകളുടെഅടിസ്ഥാനത്തിൽ ലീഗുകാർ പാത്രിയർക്കീസ് കക്ഷിയെ സമീപിച്ചു കൂടിയാലോചനകൾ പുനരാരംഭിക്കണമെന്നു് അഭ്യർത്ഥിക്കുന്നതാണെന്നും പാത്രിയർക്കീസ് കക്ഷിയുമായി ആലോചിക്കുന്നതിനുവേണ്ടി ഒന്നോ രണ്ടോ പേരെ തിരുമനസ്സുകൊണ്ടു ചുമതലപ്പെടുത്തുകയാണെങ്കിൽ അതു് ആലോചനകളെ ത്വരിതപ്പെടുത്തുന്നതിനു് സഹായകമായിരിക്കുമെന്നു്അവർ വിചാരിക്കുന്നു എന്നും അതിനാൽ അതിലേക്കു് രണ്ടു പേരെ ചുമതലപ്പെടുത്തി തങ്ങളെ അറിയിക്കണമെന്നു അപേക്ഷിക്കുന്നു എന്നും പ്രസ്താവിച്ചിരുന്നു ബാവാ തിരുമനസ്സിലെ പ്രൈവറ്റ് സെക്രട്ടറി അയച്ച മറുപടിയിൽ പാത്രിയർക്കീസ് കക്ഷിക്കാർ പ്രസ്തുത പുനരാലോചനയ്ക്കു് അനുകൂലിക്കുന്നപക്ഷംമി. ഇ. ജെ. ഫീലിപ്പോസു്, മി. കെ.ചെറിയാൻ എന്നിവരെ ചുമതലപ്പെടുത്തി കല്പന കൊടുക്കാമെന്നു് വ്യക്തമാക്കിയിരുന്നു. എന്നാൽ പാത്രിയർക്കീസു് ഭാഗത്തുനിന്നും പീസ്ലീഗുകാരുടെ കത്തിനു് ഒരു മറുപടി കിട്ടിയിട്ടില്ല എന്നാണു 24–1–55ൽ കോട്ടയത്തു വച്ചുകൂടിയ പീസ്ലീഗു സമ്മേളനങ്ങിൽ ലീഗു പ്രസിഡണ്ടിൻെറ അദ്ധ്യക്ഷപ്രസംഗത്തിൽനിന്നും വ്യക്തമായിട്ടുള്ളതു്.ഇതിനിടയ്ക്കു് മാർത്തോമ്മാ മെത്രാപ്പോലീത്താ (മാർത്തോമ്മാ)

തിരുമേനി കോട്ടയത്ത് ബിഷപ്പ് ജേക്കബ് തിരുമേനിയുടെ അരമനയിൽവച്ച് ഇരുഭാഗത്തെയും അത്മായ പ്രമുഖന്മാരുടെ ഒരു യോഗം സമാധാനാലോചനയ്ക്കായി 21-1-55 ൽ വിളിച്ചു കൂട്ടാൻ ഒരു ക്ഷണക്കത്ത് അയക്കയുണ്ടായിയെങ്കിലും ആ ക്ഷണവും പാത്രിയർക്കീസ് കക്ഷികൾ സന്നിഹിതരാകാൻ സന്നദ്ധത കാണിക്കാഞ്ഞതിനാൽ നടക്കയുണ്ടായില്ല. ഈ പരിതസ്ഥിതിയിലാണ് പീസ്സലീഗ് ഉപവാസയജ്ഞം നടത്തുവാനുള്ള അതിൻെറ തീരുമാനം പ്രാവർത്തികമാക്കുവാൻ നിശ്ചയിച്ചതു്

പീസ്സലീഗിൻെറ വ്യവസ്ഥകളെപ്പററി സുവിശദമായ ഒരു ചർച്ചയ്ക്കു് ഞങ്ങൾ ഇപ്പോൾ ഒരുമ്പെടുന്നില്ല. എങ്കിലും ആ വ്യവസ്ഥകളിൽ ചിലതു സഭയുടെ സ്ഥായിയായ നന്മയ്ക്കും സ്വാതന്ത്ര്യത്തിനും നിയമത്തിനും വിഘാതമായിട്ടാണിരിക്കുന്നതു്. എന്നുപറയേണ്ടിയിരിന്നു.

വി. സഭയിൽ ഉപവാസം അഥവാ നോമ്പു പുരാതനകാലം മുതൽ നടപ്പിലിരിക്കുന്നതാണ്. പാപബോധവും പശ്ചാത്താപവുമുണ്ടാകുന്നതിനും ദൈവസംസർഗ്ഗത്തിൽ ഉററിരിക്കുന്നതിനും വേണ്ടി വി. സഭ ഏർപ്പെടുത്തിയിട്ടുള്ളതാണ് നോമ്പ്. അതു് മററൊരുവൻ അത്മാർത്ഥമായും പരമാർത്ഥമായും വിശ്വസിക്കുന്നതും വിലമതിക്കുന്നതുമായ സത്യങ്ങളെ കേവലം അഗണ്യമാക്കി തള്ളിക്കളഞ്ഞിട്ട് സ്വന്തം അഭിപ്രായം അവൻെറ മേൽ അടിച്ചേല്പിക്കുന്നതിനുള്ള ഒരു ഉപാധിയായി സഭ സ്വീകരിക്കയോ അനുഷ്ഠിക്കയോ ചെയ്യുന്നില്ല. മരണംവരെയുള്ള ഉപവാസം എന്നു പറയുമ്പോൾ അതു മരണ ഭീഷിണിയാണ് ഉൾക്കൊള്ളുന്നതു്. അതു പാപമാണ്. ഉപവാസം എങ്ങനെയാണ് നടത്തേണ്ടതു് എന്നു കർത്താവു കല്പിക്കുന്നുണ്ട്. "നീ ഉപവസിക്കുമ്പോൾ നിൻെറ ഉപവാസം മനുഷ്യർക്കല്ല സ്വർഗ്ഗത്തിലുള്ള നിൻെറ പിതാവിനു വിളങ്ങേണ്ടതിനു് നിൻെറ തലയിൽ എണ്ണതേച്ചു മുഖം കഴുകുക. രഹസ്യത്തിൽ കാണുന്ന നിൻെറ പിതാവു നിനക്കു പ്രതിഫലം തരും. (മത്താ 6:17) അപ്രകാരം തന്നെ പ്രാർത്ഥനയെപററിയും, "നീയോ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിൽ അടച്ച് രഹസ്യത്തിലുള്ള നിൻെറ പിതാവിനോടു പ്രാർത്ഥിക്കു. രഹസ്യത്തിൽ കാണുന്നനിൻെറ പിതാവു നിനക്കു പ്രതിഫലം തരും. പ്രാർത്ഥിക്കയിൽ നിങ്ങൾ ജാതികളേപ്പോലെ ജല്പനം ചെയ്യരുതു്. അതിഭാഷണത്താൽ ഉത്തരം കിട്ടുമെന്നല്ലോ അവർക്കു തോന്നുന്നതു്. അവരോടു തുല്യരാകരുതു്." (മത്താ 6. 6)

നല്ല ഒരു ലക്ഷ്യത്തെ മുൻനിറുത്തിയാണല്ലോ തങ്ങളുടെ ഉപവാസയജ്ഞം എന്നുലീഗുകാർ സമാധാനിക്കുന്നുണ്ടാവാമെങ്കിലും ലക്ഷ്യം മാത്രമല്ല മാർഗ്ഗവും നന്നായിരിക്കണമെന്നത്രേ ക്രൈസ്തവ സഭ പഠിപ്പിക്കുന്നതു്. അതിനാൽസഭാസമാധാനസ്ഥാപനാർത്ഥം ഭക്ഷണംവെടിഞ്ഞു് മരണംവരെയുള്ള ഉപവാസം ക്രിസ്തീയമാണോ എന്നുള്ളതു പ്രത്യേകം ചിന്തിക്കേണ്ടതാണ്. ഏതെങ്കിലും കക്ഷിയുടെ നിലപാടിൽ തെററോ കുററമോ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ ആ കക്ഷിയെ സമുചിതത്തയോടുകൂടി സമീപിച്ചു് ആ തെററിനെ ബോദ്ധ്യപ്പെടുത്താവുന്നതാണ്. കാതോലിക്കാ കക്ഷിയുടെ ഇന്നത്തെ നിലപാടിൽ അങ്ങനെ എന്തെങ്കിലും തെററുണ്ടെന്നു കാണുന്ന പക്ഷം ലീഗുകാർക്ക് അവരെ സമീപിച്ചു് ശരിയായ മാർഗ്ഗത്തിൽക്കൂടി പോകുന്നതിനു് അഭ്യർത്ഥിക്കാവുന്നതും അതിനുള്ള മാർഗ്ഗങ്ങൾ ചൂണ്ടിക്കാണിക്കാവുന്നതുമാണ്. എന്നാൽഅങ്ങനെ ഒരുനടപടി പീസ്ലീഗുകാർഇതുവരെകൈക്കൊണ്ടിട്ടില്ല.

വി. അബ്ദൽമിശിഹാപാത്രിയർക്കീസ്സ്മൂലമുണ്ടായിട്ടുള്ളകൈവയ്പ്പ് മഹത്തും അന്യൂനവുമാണെന്നു കാതോലിക്കാക്കക്ഷി പൂർണ്ണസംതൃപ്തിയോടുകൂടി വിശ്വസിക്കുന്നു. അപ്രകാരം കാനോൻ 'A, അക്കം—അതായതു് പാരീസിൽ അച്ചടിച്ച കാനോൻ—ആണശരിയായകാനോൻ എന്നും വിശ്വസിക്കുന്നു. ഈ രണ്ടു സംഗതികളും മലങ്കരസഭയിലെ ഓർത്തഡോക്സ് വിഭാഗം മാത്രമല്ല, ലോകമെങ്ങുമുള്ള സകല ക്രൈസ്തവരും—പാത്രിയർക്കീസു ബാവാ തിരുമേനിയുടെ കക്ഷികളൊഴിച്ച്—സമ്മതിച്ചിട്ടുള്ളതാണ്. ഈ രണ്ടുകാര്യങ്ങൾ മൗലികങ്ങളാകയാൽ അവ അവശ്യം സമ്മതിക്കപ്പെടേണ്ടതാകുന്നു. അവ സമ്മതിക്കപ്പെട്ടുകഴിഞ്ഞാൽ അപ്പോൾ തന്നെ കക്ഷിത്വം അവസാനിക്കും. കാനോൻെറ പ്രശ്നം മേൽവിവരിച്ചവണ്ണം പരിഹരിക്കപ്പെട്ടാൽ പാത്രിയർക്കീസും കാതോലിക്കോസും തമ്മിലുള്ള ബന്ധം പ്രത്യേകാൽ നിർവചിക്കേണ്ട ആവശ്യമില്ല. അവ കാനോനിൽ രേഖപ്പെടുത്തിയിട്ടുണ്ട്. കാനോനാകട്ടെ സഭയുടെ പുരാതനമായ നിയമഗ്രന്ഥമാണ്. അതു് 13—ാം നൂററാണ്ടു മുതൽ പാത്രിയർക്കേറിലും കാതോലിക്കേറിലും ഒരുപോലെ അംഗീകരിക്കപ്പെട്ടുനടപ്പിലിരുന്നിട്ടുള്ളതുമാണ്. കഴിഞ്ഞജനുവരി 24—ാംതീയതിക്കൂടിയപീസ്ലീഗ സമ്മേളനത്തിൽ ഈ വസ്തുത ദി. ശ്രീ. ഇട്ടീരാമല്ലാൻെറ പ്രസംഗത്തിൽ പ്രത്യേകം ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ളതുമാണല്ലോ. കാനോൻ പുസ്തകത്തിൻെറ വെളിച്ചത്തിൽ സമാധാനം

# വാർത്തകളും കുറിപ്പുകളും

## പീസ്‌ലീഗ് സമ്മേളനം

(പ്ര.ലേ.)24—1—55. കോട്ടയം

പീസ്‌ലീഗിന്റെ ഒരു സമ്മേളനം ജനുവരി 24-ാനു- ദബക്കർ മെമ്മോറിയൽ സ്ക്കൂൾ അങ്കണത്തിൽ വച്ചു നടത്തപ്പെട്ടു. പീസ്‌ലീഗ് പ്രസിഡന്റുമി. ററി. എം. ചാക്കോ അദ്ധ്യക്ഷം വഹിച്ചു. മി. ചാക്കോ പീസ്‌ലീഗിന്റെ ഇതപര്യന്തമുള്ള ചരിത്രം പ്രസ്താവിച്ചശേഷം പീസ്‌ലീഗു രൂപീകരിച്ചിട്ടുള്ള സമാധാന വ്യവസ്ഥകളും അതോടുചേർന്നുള്ള ലീഗിന്റെ അഭ്യർത്ഥനയും ഇരു കക്ഷിയിലേയും തിരുമേനിമാർക്ക് അയച്ചു കൊടുത്തു എങ്കിലും കാതോലിക്കാഭാഗത്തു നിന്നുമാത്രമേ മറുപടി കിട്ടിയിട്ടുള്ളു എന്നും പ്രസ്തുത മറുപടിയിൽ പ: കാതോലിക്കാ

(ശേഷം 26—ാം പേജിൽ)

---

ഉണ്ടാക്കുവിൻ എന്നു് അദ്ദേഹം ഉദ്ബോധിപ്പിച്ചിരിക്കുന്നതു പ്രത്യേകം ശ്രദ്ധേയമാണു്.

അടുത്തു നടന്ന സമാധാനാലോചനകളിൽ അവശ്യം ഉണ്ടായിരിക്കേണ്ട സൗമനസ്യത്തെക്കാൾ വ്യവസ്ഥകളെഴുതിയുണ്ടാക്കുന്നതിലുള്ള വ്യഗ്രതയാണു് ദൃശ്യമായതു്. വ്യവസ്ഥകളുണ്ടാക്കേണ്ടതു് ആവശ്യമാണെങ്കിൽതന്നെയും ഇപ്പോഴല്ല വേണ്ടതു് എന്നാണു ഞങ്ങളുടെ സുചിന്തിതമായ അഭിപ്രായം. കാരണം ബ. മാറാച്ചേരിൽ മല്പാനച്ചൻ പറഞ്ഞിരിക്കുന്നവണ്ണം കാനോൻ ഏതാണെന്നു നിശ്ചയിച്ചുകഴിഞ്ഞാൽ നമ്മുടെ യോജിപ്പിനും അന്ത്യോക്യാസിംഹാസനവുമായുള്ള ബന്ധത്തിനും ആവശ്യമായ വ്യവസ്ഥകളെല്ലാം അതിലുണ്ടു്. അതിനാൽ പരസ്പരസ്വീകരണം, കാനോൻ അംഗീകരണം എന്നീ രണ്ടു സംഗതികളിന്മേൽ സഭയുടെ യോജിപ്പു സുസാദ്ധ്യമത്രേ. സുഗമമായ മാർഗ്ഗം സമാധാനലക്ഷ്യത്തിലേക്കുള്ള പ്രയാണത്തിൽ തെളിഞ്ഞുകിടക്കുമ്പോൾ മററു ഊടുവഴികളെ ആശ്രയിക്കുന്നതു് ലക്ഷ്യപ്രാപ്തിയെ അനാവശ്യമായ വിധം വിളംബപ്പെടുത്തുകയോ ഒരുവേള അസാദ്ധ്യമാക്കിത്തീർക്കുകയോ ആണു ചെയ്യുന്നതു്. യോജിച്ചതിന്റെ ശേഷം സഭയിൽ ആവശ്യമുള്ള നിയമങ്ങൾ ഇരുകൂട്ടർക്കും കക്ഷിഭിന്നതയെന്യേ നിശ്ചയിച്ചു നടപ്പിൽ വരുത്താവുന്നതാണല്ലോ.

മലങ്കരസഭ ദൈവത്തിന്റേതും മാർ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതുമാകയാൽ ആ നിലയിൽ നാം സഭയെപ്പററി ചിന്തിക്കുന്നതും സമാധാനസാദ്ധ്യതയെ വർദ്ധിപ്പിക്കും. കേവലം മനുഷ്യർക്കു് ഇട്ടു് അമ്മാനമാടുന്നതിനോ സ്വകീയമായ അഭിപ്രായങ്ങൾ അടിച്ചേൽപിക്കുന്നതിനോ ഉള്ളതല്ല സഭ. ധനക്കൊഴുപ്പിന്റെയോ ഐഹികാധികാരികളുടെയോ മർദ്ദനത്തിൽ നശിക്കുന്നതല്ല സഭ, അതിനാൽ സഭ ദൈവത്തിന്റേതെന്നും അതു ദൈവനിശ്വസിതമായി തുടരട്ടെ എന്നും കരുതി വിനയപൂർവ്വം വർത്തിക്കാമെങ്കിൽ, സഭയുടെ ഭരണപരമായ നിയമങ്ങൾ ക്രോഡീകരിക്കുന്നതിലും വലിയ പ്രാരബ്ധമൊന്നും വരാനില്ല.

അഭിനവഭാരതം സ്വതന്ത്രവും ദേശീയവുമായ ഒരു സഭയെയല്ലാതെ സ്വാഗതം ചെയ്കയില്ല, മലങ്കരസഭ ഇന്ത്യയിലെ ദേശീയസഭയാണു്. അതിന്റെ ദേശീയത്വവും സ്വാതന്ത്ര്യവും പരിരക്ഷിച്ചെങ്കിൽ മാത്രമേ സഭ എന്ന നിലയിൽ ഫലപ്രദമായ പ്രവർത്തനസാദ്ധ്യത ഉണ്ടാകയുള്ളു. അഞ്ചുകൊല്ലത്തിനകം വിദേശമിഷ്യണറിമാർ ഇവിടെ നിന്നും വിരമിക്കേണ്ടിവരും എന്നു് പീസ്‌ലീഗുസമ്മേളനത്തിൽ ശ്രീ. സി. പി. മാത്തൻ എം. പി. അദ്ദേഹത്തിന്റെ സൂക്ഷ്മമായ അറിവും, പരിചയവും അടിസ്ഥാനമാക്കി പ്രസ്താവിച്ചിരിക്കുന്നു. ഈ നിലയിൽ ഇന്ത്യ ഒട്ടാകെ ക്രിസ്തുവിന്റെ വേല ചെയ്യുന്നതിനും ഇന്ത്യയിലെ ക്രൈസ്തവപ്രവർത്തനങ്ങൾക്കു നേതൃത്വം കൊടുക്കുന്നതിനും നാം കടപ്പെട്ടവരാകുന്നു. അതിനു വിഘ്നമുണ്ടാക്കിവയ്ക്കത്തക്കവണ്ണമുള്ള പാരതന്ത്ര്യബാദ്ധ്യതകൾ വലിച്ചു വയ്ക്കുന്നതു് കൃത്യവിലോപമായിത്തീരും എന്നുള്ളതിനു സംശയമില്ല. അന്ത്യോക്യായും, മലങ്കരയും, പുരാതനത്വത്തിലും അപ്പോസ്തോലികത്വത്തിലും തുല്യങ്ങളാണു്. പാത്രിയർക്കേററും കാതോലിക്കേററും തമ്മിൽ പൂർവ്വകാലം മുതൽ തുടർന്നു വന്നിട്ടുള്ള സഹോദര്യബന്ധം പുലർത്തിക്കൊണ്ടു പോകത്തക്കവണ്ണവും മലങ്കരസഭയുടെ ദേശീയവും അപ്പോസ്തോലികവുമായ സ്വാതന്ത്ര്യത്തിനു ഭംഗം വരാത്ത വിധവുമുള്ള ഒരുസമാധാനം ഉണ്ടാക്കുന്നതിനു് അത്ര വളരെ വ്യവസ്ഥകൾ തേടി നടന്നു സമയം പാഴാക്കേണ്ട ആവശ്യമില്ലതന്നെ. ശരിയായ കാനോൻ ഏതെന്നു തീരുമാനിക്കുന്നതോടുകൂടി അതുമൂലം തന്നെ വേണ്ട വ്യവസ്ഥകൾ കൈവന്നുകൊള്ളും എന്നുള്ള ബ. ഇട്ടീരാമല്പാനച്ചന്റെ അഭിപ്രായം ആദരണീയമത്രേ.

# അലക്സന്ത്ര്യാ പാത്രിയർക്കീസ് ആയിരുന്ന
# മാർ യൂഹാനോൻ മ്രഹമ്മോനോ

(തുടർച്ച)

(By. എവൻതിയൂസ് എപ്പിസ്കോപ്പാ)

**അസഭ്യം പറഞ്ഞ യാചകനും ദാനങ്ങളും. നമ്മുടെ പാപങ്ങൾ ദൈവം നമ്മോടു ക്ഷമിക്കുന്നതുപോലെ നാമും തമ്മിൽ തമ്മിൽ ക്ഷമിക്കണം. മരണസമയം ഓർക്കുക. ആ സമയം ഒരുവനും തന്റെ സഖിയെ വിടുവിക്കാൻ കഴിയുകയില്ല. കുറ്റങ്ങൾ പറയാതെ വിനയപൂർവം താഴ്മയെ ഉപദേശിക്കുക.**

33. ഒരു ദിവസം വി. യൂഹാനോൻ പള്ളിയിൽ പോകുമ്പോൾ ഒരു ദരിദ്രൻ വന്നു ഭിക്ഷ യാചിച്ചു. അവനു പത്തു പുല്സാ (ഒരു നാണയം) കൊടുപ്പാൻ കല്പിച്ചു. ദരിദ്രൻ ഇതു കേട്ടപ്പോൾ അവന്റെ ആഗ്രഹപ്രകാരമില്ലായ്കകൊണ്ടു വി. യോഹന്നാനെ വളരെ ചീത്ത പറഞ്ഞു. ഇതു കേട്ട് അദ്ദേഹത്തോടുകൂടി ഉണ്ടായിരുന്നവർ അവനെ അടിക്കുവാൻ ഭാവിച്ചു. ഭാഗ്യവാൻ അവരെ ശാസിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു. "എനിക്ക് അറുപതു വയസ്സ് പ്രായമുണ്ട്. എന്റെ ദുഷ്ക്രിയകളാൽ ഈ കാലമെല്ലാം മിശിഹാതമ്പുരാനെ ഞാൻ അവമാനിച്ചു എങ്കിലും താൻ സഹിച്ചു. ആകയാൽ ഞാനും ഒരു സമയം ഈ ദരിദ്രനിൽനിന്നും അവമാനം സഹിക്കേണ്ടി വരുന്നതിൽ പരിഭവിക്കുന്നതെന്തിന്"? അനന്തരം പരിശുദ്ധൻ തന്റെ മടിശ്ശീല മുഴുവനായി അവന്റെ മുമ്പിൽ വച്ചിട്ട് അവന് ആവശ്യമുള്ളിടത്തോളം എടുക്കുവാൻ കല്പിച്ചു.

34. ഒരുത്തൻ കരുണയുള്ളവനാകുന്നുവെന്നും ദരിദ്രന്മാർക്കു ധർമ്മം കൊടുക്കുന്നവനാകുന്നുവെന്നും ഈ പരിശുദ്ധൻ കേട്ടാൽ താല്പര്യത്തോടെ അവന്റെ അടുക്കൽ ആളയച്ച് അവനോട് ഇപ്രകാരം ചോദിച്ചിരുന്നു. എന്റെ സഹോദരാ! നീ എങ്ങനെ കരുണയുള്ളവനായിത്തീർന്നു എന്നു എന്നോടു പറയുക.

താൻ ചോദിച്ചവരിൽ ഒരുവൻ ഇപ്രകാരം പറഞ്ഞു. "ഞാൻ കഠിനഹൃദയനും തീരെ ധർമ്മം കൊടുക്കാത്തവനും ആരോടും കരുണയില്ലാത്തവനും ആയിരുന്നു. അപ്പോൾ എന്റെ കൈയ്യിൽ ഉണ്ടായിരുന്നതു ക്രമേണ കുറഞ്ഞു വന്നു. ഞാൻ കരുണയുള്ളവനായിരുന്നെങ്കിൽ ദൈവം എന്നെ കൈവിടുകയില്ലായിരുന്നു എന്ന് എനിക്കു തോന്നി. ഉടനെ നിത്യവും ദരിദ്രന്മാർക്കു അഞ്ചു പുല്സാവീതം കൊടുക്കണമെന്നു ഞാൻ നിശ്ചയിച്ചു. ദരിദ്രന്മാർക്കു കൊടുപ്പാൻ ഞാൻ ആഗ്രഹിച്ചപ്പോൾ എന്റെ വിചാരങ്ങൾ എന്നെ വിരോധിച്ചു. ഉടനെ ഞാൻ മടിച്ചു കൊടുക്കാതിരുന്നു. എന്റെ വിചാരം എന്നെ ജയിച്ചുവെന്ന് ഞാൻ കണ്ടപ്പോൾ എന്റെ ദാസനോട് "നിത്യവും ദരിദ്രന്മാർക്ക് അഞ്ചു പുല്സാവീതം കൊടുത്തുകൊള്ളുക. എന്നാൽ എന്നെ അറിയിക്കരുതെന്നു" പറഞ്ഞു. എന്നാൽ ആ ദാസൻ പലപ്പോഴും പത്തുവീതം കൊടുത്തു വന്നു. പിന്നെ ഓരോ റാത്തൽ വീതം കൊടുത്തു. എന്റെ ദാസൻ കൊടുത്തുവന്ന ധർമ്മത്താലുള്ള വാഴ്വ് ഞാൻ കണ്ടപ്പോൾ "ഈ അഞ്ചു പുല്സാ നാം ധർമ്മം കൊടുക്കുന്നതിനാൽ വളരെ പ്രയോജനം ഉണ്ട്. അതിനാൽ ഇന്നു മുതൽ നീ പത്തു കൊടുക്കുക" എന്നു ഞാൻ അവനോടു പറഞ്ഞു. അവൻ ചിരിച്ചു കൊണ്ട് "അങ്ങു പോയി എന്റെ മോഷണത്തിനു വേണ്ടി പ്രാർത്ഥിക്കുക. മോഷ്ടിക്കാതിരുന്നുവെങ്കിൽ ഇന്നു നമുക്കു ഭക്ഷിപ്പാൻ ഒന്നുമില്ലായിരുന്നേനെ. ഇപ്പോൾ നല്ല മോഷ്ടാവുണ്ടെങ്കിൽ– ഇടവിടാതെ ദരിദ്രന്മാർക്കു ഞാൻ ധർമ്മം കൊടുക്കുന്നതിനാൽ—അതു ഞാനാകുന്നു"വെന്നു പറഞ്ഞു. "ആ ദാസന്റെ വിശ്വാസത്താൽ ദരിദ്രന്മാർക്കു നല്ലമനസ്സോടെ കൊടുപ്പാൻ ഞാനും അഭ്യസിച്ചു." ഭാഗ്യവാൻ യൂഹാനോൻ ഇതു കേട്ടപ്പോൾ ഏറ്റവും വിസ്മയിച്ചു. പിതാക്കന്മാരുടെ അനേകം ചരിത്രങ്ങൾ താൻ വായിച്ചിട്ടുണ്ടെങ്കിലും ഇത്ര വിസ്മയിക്കത്തക്ക ഒന്നും താൻ വായിച്ചിട്ടില്ല എന്നു പറഞ്ഞു.

35. പട്ടണത്തിലെപ്രഭുക്കന്മാരിൽ ഒരാൾ തന്റെ സഖിയോടുവഴക്ക സംഗ്രഹിച്ചിരിക്കുന്നയെന്നു പാത്രിയർക്കീസ് അറിഞ്ഞു. താൻ ആളയച്ച് അയാളെ വരുത്തി വളരെ ഗുണദോഷിച്ചാറെയും അയാൾ സമ്മതിച്ചില്ല. വേറൊരു ദിവസം പട്ടണത്തിലെ ഏതോ ഒരു കാര്യത്തിനായി അയാളെ വരുത്തേണ്ടിവന്നു. അയാൾ വന്നപ്പോൾ പാത്രിയർക്കീസ് തന്റെ അരമന പള്ളിയിൽ കുർബാന ചൊല്ലുകയായിരുന്നു. തന്റെ ശിഷ്യനും ആ മനുഷ്യനും അല്ലാതെ മറ്റാരും അവിടെ ഉണ്ടായിരുന്നില്ല. "ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ" യുടെ സമയത്തു അവർ മൂവരും കൂടെ ചൊല്ലിത്തുടങ്ങി. "ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കണമെ" എന്ന ഭാഗം ആയപ്പോൾ മാർ യൂഹാനോൻ തന്റെ ശിഷ്യനോട് മൌനമായിരിപ്പാൻ ആംഗ്യം കാണിച്ചു. അവനും അടങ്ങി. ആ മനുഷ്യൻ മാത്രം ചൊല്ലി. അപ്പോൾ ഭാഗ്യവാൻ അയാളുടെ അടുക്കലേക്കു മാത്രം തിരിഞ്ഞു ശബ്ദമുയർത്തിക്കൊണ്ടു പറഞ്ഞു. "ഈ ഭയങ്കര നാഴികയിൽ എന്റെ കടക്കാരോടു ഞാൻ ക്ഷമിച്ചതു പോലെ എന്റെ കടങ്ങളെയും പാപങ്ങളെയും എന്നോടു ക്ഷമിക്കണമെ എന്നു ദൈവത്തോടു നീ പറയുന്നുയെന്നു ഓർത്തു കൊള്ളുക". ആ മനുഷ്യൻ കേട്ടപ്പോൾ ഭ്രമിച്ചു നിലത്തു വീണു. "എന്റെ പിതാവേ! അവിടുന്നു എന്നോട് കല്പിക്കുന്ന സകലവും ഞാൻ പ്രവർത്തിക്കാ"മെന്നു പറഞ്ഞു. ആ ദിവസം മുതൽ അവൻ തന്റെ സഹോദരനോടു യോജിച്ചു.

പരിശുദ്ധ യൂഹാനോൻ ഇപ്രകാരം പറഞ്ഞു. "ദൈവശക്തിയുടെ ബഹുത്വത്തേയും നമ്മുടെ മേലുള്ള തന്റെ കരുണയേയും നാം ധ്യാനിച്ചാൽ സ്വർഗ്ഗത്തിലേക്കു നമ്മുടെ കണ്ണുകളെ ഉയർത്തുവാൻ പോലും നാം അയോഗ്യരാകുന്നു എന്നു നമുക്കു മനസ്സിലാകും. എന്തെന്നാൽ ഒന്നുമില്ലായ്മയിൽ നിന്നു ദൈവം നമ്മെ സൃഷ്ടിച്ചു. 'നാം തന്നെ കോപിപ്പിക്കുകയും തന്റെ തിരുമുമ്പാകെ പാപം ചെയ്കയും ചെയ്തു. എങ്കിലും നമ്മിൽനിന്നു തന്റെ തിരുമുഖം താൻ തിരിപ്പിക്കാതെ വിലയേറിയ തന്റെ തിരുരക്തത്താൽ മരണത്തിൽനിന്നു നമ്മെ താൻ സ്വാതന്ത്ര്യപ്പെടുത്തി. എന്നാൽ നാമാകട്ടെ ഇപ്പോഴും തിരുസന്നിധിയിൽ പാപം ചെയ്യുന്നു. താൻ നമ്മുടെ മേൽ ദീർഘക്ഷമയോടിരിക്കുന്നു. നമ്മുടെ പ്രവൃത്തി മൂലം തന്റെ തിരുനാമത്തെ നാം ദുഷിക്കുമ്പോൾ നല്ലവനെപ്പോലെ താൻ സഹിക്കയും നമ്മോടു കരുണ ചെയ്കയും തന്റെ നന്മകളെ നമ്മുടെമേൽ വ്യത്യാസം കൂടാതെ വർഷിക്കുകയും ചെയ്യുന്നു. മോഷ്ടിക്കുവാനോ മറ്റു തിന്മകൾ പ്രവർത്തിക്കുവാനോ മുതിരുന്നവൻ അപ്പോൾ തന്നെ പിടിക്കപ്പെടുന്നില്ല. കടൽക്കള്ളന്മാരെ അഗാധത്തിലേക്കു മുക്കിക്കളയുന്നതിനു താൻ സമ്മതിക്കുന്നില്ല. പിന്നയോ അനുതാപത്തിനായി നോക്കിപ്പാർത്തുകൊണ്ട് ഇവയൊക്കെയും താൻ സഹിക്കുകയാകുന്നു ചെയ്യുന്നതു്. ആകയാൽ നമ്മുടെമേലുള്ള തന്റെ കൃപകളെപ്പറ്റി തനിക്കു സ്തോത്രം ചെയ്‌വാനും തന്റെ തിരുമുമ്പാകെ താഴ്മപ്പെടുവാനും നാം കടപ്പെട്ടിരിക്കുന്നു. എന്തെന്നാൽ അന്ത്യന്യായവിധി നമുക്കായി കാത്തിരിക്കുന്നു."

ഈ പരിശുദ്ധൻ ഇടവിടാതെ മരണം ഓർക്കുമായിരുന്നു. അതിനെപ്പറ്റി ഇപ്രകാരം താൻ പറഞ്ഞിരിക്കുന്നു. "മനുഷ്യൻ മരണത്തെ ഓർക്കുന്നതു അവനു നല്ലതാകുന്നു. ഒരുത്തനും ആ നേരത്തിൽ തന്റെ സഖിയെ സഹായിപ്പാൻ കഴിയുന്നതല്ല. അവനവന്റെ ക്രിയകളല്ലാതെ ആ നേരത്തിൽ ഒന്നും ഇഹലോകത്തിൽ നിന്നും കൊണ്ടുപോകുവാൻ കഴികയില്ല. ആ നാഴികയിൽ അനുതാപപ്പെട്ടു കൊള്ളാമെന്നുള്ള ഉദ്ദേശത്തോടുകൂടി അതുവരെയും ഉദാസീനനായിരിക്കുന്നവനു ഹാ കഷ്ടം! മാലാഖമാർ അവന്റെ ആത്മാവിനെ ചുറ്റിയിരിക്കുന്നതു കാണുമ്പോൾ അനുതപിപ്പാൻ എനിക്കു കുറെ സമയം തരണമെ എന്നു് അപേക്ഷിച്ചാൽ അപ്പോഴത്തെ അവരുടെ ഉത്തരം ഇപ്രകാരമായിരിക്കും. "നിന്റെ ആയുഷ്കാലം മുഴുവനും അലസതയിലും പാപത്തിലും നീ കഴിച്ചുകൂട്ടിയിട്ട് ഇപ്പോൾ അനുതാപത്തിനു നീ സമയം അന്വേഷിക്കുന്നുവോ?" ഭയങ്കരങ്ങളായ ഈ യാമങ്ങൾ കടന്നതിന്റെ ശേഷം അവന്റെ മുമ്പാകെ അവന്റെ ദുഷ്ക്രിയകൾ വയ്ക്കപ്പെടുമ്പോൾ അവൻ എന്തു ചെയ്യും? കരുണയില്ലാത്തവരാൽ വിധിക്കപ്പെടുന്ന ആ നാഴിക ആത്മാവിനു എത്ര ഭയങ്കരവും ഇളക്കവും നിറഞ്ഞതാകുന്നു? ഭാഗ്യവാൻ കരഞ്ഞുകൊണ്ടു ഇതുപോലെയുള്ള സംഗതികളെപ്പറ്റി ചിന്തിക്കുമായിരുന്നു. ഈഹീദായക്കാരനായ ആബോ ഈലാറിയൂൻ തന്റെ മരണസമയത്തു അവന്റെ ആത്മാവിനോടു, "അരിഷ്ടതയുള്ള എന്റെ ആത്മാവേ! എൺപതുസംവൽസരം നീ മിശിഹായ്ക്കു ശുശ്രൂഷിച്ചു. കണ്ടാലും തന്റെ അടുക്കലേക്കു പോകുവാൻ നീ ആഗ്രഹിക്കുന്നു. ഇനിയും നീ പുറപ്പെട്ടു പോകുക, എന്തെന്നാൽ താൻ കരുണയുള്ളവനും പാപങ്ങളെ മോചിക്കുന്നവനുമാകുന്നു എന്നു പറഞ്ഞതിനെ ഓർത്തു ഭാഗ്യവാൻ ഇപ്രകാരം പറഞ്ഞു. "മശിഹായ്ക്കു എൺപതു സംവത്സരം ശുശ്രൂ

# കൊറിഗൊലംഗർ പള്ളിയും പനാപ്പലി രാജാവും

(റെവ. ഫാദർ ഐ. ഡാനിയൽ, ഡി. ഡി.എഫ്. പിഎച്ച്. എസ്, ചേപ്പാട്ട്)

ഫെറൗ എന്ന ചരിത്രകാരൻ ആർച്ചുബിഷപ്പു മെനസിസിൻെറ യാത്രാവിവരങ്ങളെപ്പററി പറയുന്ന കൂട്ടത്തിൽ താഴെ വരും പ്രകാരം പ്രസ്താവിച്ചിരിക്കുന്നു:– "ആർച്ചുബിഷപ്പ് ബട്ടിമേനയിലെ രാജാവിൻെറ രാജ്യാതിർത്തിയിൽ പെട്ട കത്തിയാപലെയിലേക്കു പോയി. കത്തിയാപലെയിൽ നിന്നും അടുത്ത സന്ദർശനം പനാപ്പലിയിലെ രാജാവിൻെറ രാജ്യാതിർത്തിയിൽപ്പെട്ട കൊറിഗൊലംഗറിലേക്കായിരുന്നു. കൊറിഗൊലംഗർ പള്ളി മാർ ബർഗീദായുടെ നാമത്തിൽ പ്രതിഷ്ഠിച്ചിരുന്നു. ഗൊവയാ എന്ന ചരിത്രകാരൻ പറയുന്നതു് ബർഗീദാ എന്നുള്ളതു് സെൻറു ജോർജ്ജ് ആണെന്നാണു്. ഈ പള്ളിയിൽ മെനസിസ് വളരെ ഗ്രന്ഥങ്ങൾ കാണുകയും അതെല്ലാം തീയിട്ടു ചുട്ടുകളകയും ചെയ്തു. ലത്തീൻകാർക്കു് ഒരു പള്ളി പണിയിക്കുന്നതിനു് പനാപ്പലി രാജാവിൽ നിന്നും ആർച്ചു് ബിഷപ്പു് അനുമതി വാങ്ങി".

റോമൻ കത്തോലിക്കു് ആർച്ചുബിഷപ്പു മെനസിസ് 1600–ാമാണ്ടു് മലങ്കരയിലുള്ള പള്ളികൾ റോമാസ്സു വഴക്കുന്നതിനു സഞ്ചരിച്ച കൂട്ടത്തി

---

ഷിക്കയും മരിച്ചവരെ ഉയിർപ്പിക്കയും വലിയ അത്ഭുതങ്ങളെ പ്രവർത്തിക്കയും ചെയ്ത ആ സുകൃതവാൻ തൻെറ മരണ സമയത്തു വിറയ്ക്കുകയും ഭയപ്പെടുകയും ചെയ്തു എങ്കിൽ കരുണയില്ലാത്തവരായ പിശാചുകൾ നമ്മോടു് എതിർക്കുകയും നമ്മുടെ തിന്മകളെപ്പററി നമ്മോടു ചോദിക്കയും ചെയ്യുമ്പോൾ അരിഷ്ടന്മാരും പാപികളുമായ നാം എന്തു ചെയ്യും"? താൻ നെടുവീർപ്പിട്ടുകൊണ്ടു് ഇപ്രകാരം പറഞ്ഞു. "കർത്താവേ! ഞങ്ങളിൽനിന്നു് അവരെ തകർക്കേണമേ. നിൻെറ മാലാഖമാരെ നീ പറഞ്ഞയച്ചു അവരിൽനിന്നു ഞങ്ങളെ നീ രക്ഷിക്കേണമെ. എന്തെന്നാൽ വഴി ഭയങ്കരവും ഇളക്കം നിറഞ്ഞതും ആകുന്നു. ഒരുത്തൻ ഒരു പട്ടണത്തിൽ നിന്നു മറെറാന്നിലേക്കുപോകുമ്പോൾ കുഴിയിലും ദുഷ്ടജന്തുക്കളുടെ സ്ഥലത്തും വീഴാതിരിക്കേണ്ടുന്നതിനും സഞ്ചാര സൗകര്യമില്ലാത്ത മലകളിലും കള്ളന്മാരുടെ ഗുഹകളിലും അകപ്പെടാതിരിക്കേണ്ടുന്നതിനുമായി വഴി അറിയാവുന്ന ഒരുത്തനെക്കൂടി കൊണ്ടുപോകുമെങ്കിൽ, എത്ര അധികമായി കഠിനമുള്ളതും ദീർഘമായതുമായ വഴിക്കു്, നടത്തിപ്പുകാർക്കും വഴിയാഹാരങ്ങൾക്കും ഞങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നു. ഇമ്പമുള്ള നിൻെറ ആത്മാവു ജീവൻെറ വഴിയിൽ എന്നെ നടത്തേണമേ എന്നു് ഇതു നിമിത്തം ദീർഘദർശി പ്രാർത്ഥിച്ചിരുന്നു".

36. തൻെറ ഇടവകയിൽ ആരെങ്കിലും നിഗളിക്കയോ പ്രശംസിക്കയോ ചെയ്യുന്നുവെന്നു പരിശുദ്ധൻ കേട്ടാൽ അവനെ ശാസിക്കയോ കുററപ്പെടുത്തുകയോ ചെയ്യാതെ അവനെ കാണുമ്പോൾ; അവനെപ്പററി പറയുന്നു എന്നു അറിയിക്കാതെ അവനു ഗുണമുണ്ടാകത്തക്കവണ്ണം താഴ്മയെപ്പററി പറയുമായിരുന്നു. പലപ്പോഴും താൻ ഇപ്രകാരം പറഞ്ഞു. "എൻെറ സഹോദരന്മാരെ! എൻെറ ആത്മാവിനെപ്പററി ഞാൻ അത്ഭുതപ്പെടുന്നു. ഭൂമിയിൽ ദൈവപുത്രൻ നമുക്കായി കാണിച്ചിട്ടുള്ള താഴ്മയെ അതോർക്കാതെ അതിൻെറ സഖിയുടെ നേരെ അതു നിഗളിക്കയും പ്രശംസിക്കയും ചെയ്യുന്നു. അതിൻെറ സഹോദരനെക്കാൾ വലുതായ അധികാരമോ പ്രതാപമോ ഉണ്ടെന്നു വിചാരിക്കുന്നു. എൻെറ നുകം നിങ്ങൾ എടുപ്പിൻ, എന്നിൽനിന്നു നിങ്ങൾ പഠിപ്പിൻ, എന്തെന്നാൽ ഞാൻ ശാന്തതയുള്ളവനും, ഹൃദയ താഴ്മയുള്ളവനും ആകുന്നു. നിങ്ങളുടെ ആത്മാക്കൾക്കു നിങ്ങൾ ജീവനെ കണ്ടെത്തുമെന്നു നമ്മുടെ കർത്താവു പഠിപ്പിച്ച ഉപദേശത്തെ അതോർക്കുന്നില്ല. വീണ്ടും അതു പരിശുദ്ധന്മാരുടെ വചനങ്ങളെ ഓർക്കുന്നില്ല. അവരിൽ ഒരുത്തൻ ഞാൻ മണ്ണും ചാരവും ആകുന്നുവെന്നും മറെറാരുത്തൻ ഞാൻ പുഴുവാകുന്നു മനുഷ്യനല്ലായെന്നും വേറൊരുത്തൻ ഞാൻ ഊമനും കൊഞ്ഞയുള്ളവനും ആകുന്നുവെന്നും തങ്ങളെപ്പററി അവർ പറഞ്ഞിരിക്കുന്നു. വീണ്ടും ഏശായ കർത്താവിൻെറ മഹത്വം കണ്ടപ്പോൾ അരിഷ്ടനും അശുദ്ധ അധരങ്ങളുള്ളവനുമായ മനുഷ്യൻ ഞാൻ, ഇസ്രായേലിൻെറ ദൈവത്തെ എൻെറ കണ്ണുകൾ കണ്ടു എന്നുപറഞ്ഞിരിക്കുന്നു. ദരിദ്രനായ ഞാനെന്തുള്ളു? എൻെറ മഹത്വം മുഴുവനും തൃണംപോലെ വാടിപ്പോകുന്നില്ലയോ? കുശവൻ മനയുന്നതു പോലെ ഞാൻ കളിമണ്ണാൽ മനയപ്പെട്ടിരിക്കുന്നില്ലയോ?" ഇതുപോലെയുള്ള സംസാരങ്ങളാൽ ഭാഗ്യവാനായ യൂഹാനോൻ കേൾവിക്കാർക്കു പ്രയോജനവും മാനസാന്തരവും വരുത്തിവന്നു.

# സമസ്ത ശതാബ്ദങ്ങൾക്കും അതുല്യനായ നേതാവ്

(അമേരിക്കൻപ്രസിഡണ്ടു് ജനറൽ ഐസനോവറും പത്നിയും ഉൾപ്പെടെയുള്ള ഒരു വലിയ കൂട്ടത്തോടു് 1953 ഡിസംബർ 27-ാംനു- ഞായറാഴ്ച ജോർജ്ജിയായിലെ റെയിഡ്മെമ്മോറിയൽ ചർച്ചിൽവച്ചു റവ. മാസ്സേമോട്ടു് ഹെൽററ്സൽ ചെയ്ത പ്രസംഗം.)

ലോകത്തിൽ ജീവിച്ചിരുന്നിട്ടുള്ള മററാരെയും കാൾ ഏററം വിഭിന്നവും അതുല്യവുമായ ആകർഷണീയത്വം യേശുക്രിസ്തുവിനുണ്ടായിരുന്നു എന്നു് ആരും സ:ശിരകമ്പം സമ്മതിക്കുന്ന ഒരു പരമാർത്ഥമാകുന്നു. അദ്ദേഹം ഈ ലോകത്തിലായിരുന്നപ്പോൾ തൻെറ സാന്നിദ്ധ്യമോ സാമീപ്യമോ മൂലം മാത്രം ജനങ്ങൾ അദ്ദേഹത്തോടു് അപാരമായ ഭക്ത്യാദരവുകൾ പ്രകടിപ്പിച്ചതായി കാണുന്നുണ്ടു്. അവ

---

ൽ കൊറിഗൊലംഗർ പള്ളിയിൽ വന്നു എന്നു പറയുന്നതു് അന്നും, പിന്നീടു വളരെക്കാലത്തേയ്ക്കും, കുഴിയങ്കുളങ്ങര പള്ളി എന്നു് അറിയപ്പെട്ടിരുന്ന ചേപ്പാട്ടു പള്ളിയിലാണു്. ചേപ്പാട്ടു പള്ളി മാർ ഗീവർഗ്ഗീസു സഹദാ (St. George)യുടെ നാമത്തിലാണു് സ്ഥാപിച്ചിരിക്കുന്നതു്. അക്കാലത്തെ ജനങ്ങൾ പ്രാകൃതമലയാളത്തിൽ മാർ ഗീവർഗ്ഗീസു്, സഹദാ എന്നു മെനസിസിനോടു പറഞ്ഞതു് മെനസീസിനു് ബർഗീദാ എന്നു തോന്നിപ്പോയതാണു്. അതു പോലെതന്നെ കുഴിയങ്കുളങ്ങര എന്ന സ്ഥലനാമം മെനസീസിനു് കൊറിഗൊലംഗർ എന്നാണു് തിരിഞ്ഞതു്.

ചേപ്പാടിനു് ഒന്നര മൈൽ പടിഞ്ഞാറു് പന്നേപ്പള്ളി എന്നു് ഇപ്പോൾ അറിയപ്പെടുന്ന സ്ഥലത്തു് അന്നു രാജധാനി ഉണ്ടായിരുന്നു. ആ പന്നേപ്പള്ളി രാജാവിനെയാണു് പനാപ്പലി രാജാവു് എന്നു ചരിത്രകാരൻ പറയുന്നതു്. ആ രാജധാനി സ്ഥിതി ചെയ്തിരുന്ന പറമ്പിനു് പരമ്പരയാ പറയപ്പെടുന്നതു് പറൃക്കോയിക്കൽ എന്നാണു്. പന്നേപ്പള്ളിക്കു് ഒന്നരമൈൽ വടക്കു പടിഞ്ഞാറു് വെമ്പഴ എന്നു പറയുന്ന സ്ഥലത്തു് ഇപ്പോൾ കാണുന്ന ലത്തീൻ പള്ളിക്കാണു് അന്നു മെനസിസ് പനാപ്പലി രാജാവിനോടു് അനുവാദം വാങ്ങിയതു്. വെമ്പഴപ്പള്ളി ആദ്യം സ്ഥാപിച്ച സ്ഥലം കുറച്ചു കാലം കഴിഞ്ഞു് അന്യാധീനപ്പെട്ടു പോകനിമിത്തം അതിനടുത്ത ഒരു പുരയിടത്തിലേക്കു് പള്ളി പിന്നീടു മാററി വയ്ക്കപ്പെട്ടു. അന്യാധീനപ്പെട്ടു പോയ പറമ്പിൽ ഇപ്പോഴും ഒരു പുരാതന കരിങ്കൽ കുരിശു കാണാനുണ്ടു്.

ബട്ടിമേനാ രാജാവിൻെറ അതിർത്തി എന്നു പറയുന്നതു് ഇപ്പോൾ വെട്ടുമേനി എന്നറിയപ്പെടുന്നതും അക്കാലത്തു ഒരു ചെറിയ രാജ്യമായിരുന്നതുമായ കാർത്തികപ്പള്ളിക്കു കിഴക്കുള്ള പ്രദേശത്തിനാണു്, വെട്ടുമേനിയിൽ പ്ലാഹയിൽ കൊട്ടാരം എന്നു് ഒരു പുരയിടം ഇപ്പോഴും സ്ഥിതി ചെയ്യുന്നതു് ആയിരുന്നു വെട്ടുമേനി രാജാവിൻെറ രാജധാനി. കാർത്തികപ്പള്ളി എന്നുള്ളതു് മെനസിസിൻെറ ചരിത്രകാരൻ എഴുതിയപ്പോൾ കത്തിയാപലെ ആയി എന്നേ ഉള്ളു.

ഫാദർ ബെർനാർഡിൻെറ ചരിത്രത്തിൽ പറയുന്നതു് മെനസിസ് പല പള്ളികളിലും ഗ്രന്ഥ ദഹനം നടത്തിയിട്ടുണ്ടു് എങ്കിലും അങ്കമാലി, ചെങ്ങന്നൂർ, കൊറിഗൊലംഗർ (ചേപ്പാട്ടു്) എന്നീ പള്ളികളിലാണു് അത്യധികമായ ഗ്രന്ഥനാശം വരുത്തിയതെന്നാണു്. സുറിയാനി ക്രിസ്ത്യാനികളുടെ പുരാതന ഗ്രന്ഥങ്ങളെ നശിപ്പിച്ചു കളയാതെ അവ ഗോവായിലേക്കോ വത്തിക്കാനിലേക്കോ മാററപ്പെട്ടിരുന്നു എങ്കിലും തരക്കേടില്ലായിരുന്നു എന്നും നശിപ്പിച്ചു കളഞ്ഞതു് ശോചനീയമായിപ്പോയി എന്നും ഹൌ എന്ന ചരിത്രകാരൻ എഴുതിയിരിക്കുന്നു.

കുഴിയങ്കുളങ്ങര എന്നു ചേപ്പാടിനു പേരു ലഭിക്കാൻ തക്കവണ്ണം ചേപ്പാട്ടു് ഒരു പുരാതനമായ വലിയ കുളം ഇപ്പോഴും കുഴിയംകുളം എന്ന പേരിൽ അറിയപ്പെടുന്നുണ്ടു്. ആ കുളത്തിൻെറ കരയിലുള്ള സ്ഥലമായതു കൊണ്ടാണു് ചേപ്പാട്ടു് കുഴിയങ്കുളങ്ങര എന്ന പേരിൽ അറിയപ്പെടാൻ ഇടയായതു്. 1825 മുതൽ 1855 വരെ മലങ്കരയെ ഭരിച്ച ചേപ്പാട്ടു മാർ ദീവന്നാസ്യോസിൻെറ അരമനപ്പള്ളിയായിരുന്നു ചേപ്പാട്ടു പള്ളി. പുരാതനവും സുപ്രസിദ്ധവുമായ ചുവർ ചിത്രങ്ങൾ കൊണ്ടും മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമെന്നുള്ള നിലയ്ക്കും തിരുമനസ്സിലെ ഭൌതികാവശിഷ്ടങ്ങൾ അന്ത്യ വിശ്രമം കൊള്ളുന്ന പള്ളി എന്ന നിലയ്ക്കും പനാപ്പലി രാജ്യാതിർത്തിയിൽ പെട്ടിരുന്ന കൊറിഗൊലംഗർ പള്ളി അഥവാ ചേപ്പാട്ടു പള്ളി വളരെ പ്രാധാന്യത്തെ അർഹിക്കുന്നു.

ർണ്ണനീയമായ ഏതോ ഒരു ദിവ്യശക്തിയാൽ അനേകായിരങ്ങൾ അദ്ദേഹത്തിങ്കലേക്ക് ആകർഷിക്കപ്പെട്ടു. നിഷ്കളങ്കമായ മന്ദസ്മിതത്താൽ പ്രഭാപൂരിതമായിരുന്ന അദ്ദേഹത്തിൻെറ സുന്ദരവദനബിംബം ബാലക്കുതികൾക്കും ആനന്ദപ്രദമായിരുന്നു. ആ ദിവ്യൻെറ ഹൃദയം നേടുവാൻ ആർക്കും നിഷ്പ്രയാസമായിരുന്നതിനാൽ ശിശുക്കൾ അദ്ദേഹത്തിൻെറ മുട്ടിന്മേൽ കയറിവിളയാടുവാൻ സദാ അനുഗ്രഹം പ്രകടിപ്പിച്ചിരുന്നു. എങ്കിലും അസാദൃശമായ ധൈര്യവും തൻേറടവും അദ്ദേഹത്തിനുണ്ടായിരുന്നതായി പല സംഭവങ്ങളും വിളിച്ചുപറയുന്നുണ്ട്. അദ്ദേഹം കടന്നുപോകുമ്പോൾ ബലശാലികൾ വഴി മാറിക്കൊടുക്കുകയും ഭക്ത്യാദരസമന്വിതം കാത്തുനിൽക്കുകയും പതിവായിരുന്നു. ദൈവാലയത്തെ കള്ളന്മാരുടെ ഗുഹയാക്കിത്തീർത്തതിനു യഹൂദനേതാക്കന്മാരെ അതിരൂക്ഷമായി അദ്ദേഹം ശാസിച്ചപ്പോൾ അവർ ഓടിഒളിക്കുകയാണ് ചെയ്തതു്.

പത്തൊൻപതു നൂററാണ്ടുകൾ കടന്നുപോയി. പക്ഷേ ഇന്നും യേശുക്രിസ്തു ഏററം അത്ഭുതാവഹവും ആകർഷണീയനുമായ ഏക നേതാവായി മനുഷ്യമദ്ധ്യേ സ്ഥിതി ചെയ്യുന്നു. നിരീശ്വരന്മാർക്കുപോലും അവരുടെ മനസ്സിൽ നിന്നും അദ്ദേഹത്തെ പുറത്താക്കുവാൻ അസാദ്ധ്യമായിത്തീർന്നിരിക്കുന്നു. അപ്രതിരോധ്യവും പ്രചണ്ഡവുമായ ഒരു അത്ഭുതഘടകമായി എല്ലാ ജനവിഭാഗത്തിൻെറയും മദ്ധ്യേ യേശുക്രിസ്തു പ്രശോഭിക്കുകയാണ്.

ക്രിസ്തു യാതൊരു ഗ്രന്ഥവും രചിച്ചിട്ടില്ല, അദ്ദേഹത്തെ ആരും ഒരു ഗ്രന്ഥകാരനായി വിവക്ഷിച്ചിട്ടുമില്ല. എന്നാൽ ലോകത്തിലെ എല്ലാ മഹാന്മാരായ ഗുരുവരന്മാരെയും മതസ്ഥാപകരെയും ഒന്നടങ്കം എടുത്താലും യേശുക്രിസ്തുവിൻെറ ഉപദേശ സംഹിതകൾ പാശ്ചാത്യ പൌരസ്ത്യരാജ്യങ്ങളിലെ എല്ലാ മണ്ഡലങ്ങളിലും ചെലുത്തിയിട്ടുള്ള സ്വാധീനശക്തിയുടെ അണുവോളംപോലും അവരുടെ തത്വസംഹിതകൾക്കു നിർവഹിക്കുവാൻ സാധിച്ചിട്ടില്ലെന്നു നിഷ്പ്രയാസം കാണാവുന്നതാണ്. അനശ്വരമായ കീർത്തി സമ്പാദിച്ച ലോകത്തിലെ മഹാന്മാരായിത്തീർന്നിട്ടുള്ള സകല യോദ്ധാക്കളേയും അതിശയിപ്പിക്കുന്ന വിധത്തിൽ അനേകം കുരിശുയുദ്ധങ്ങൾ അദ്ദേഹം നയിച്ചു. മനുഷ്യസമുദായത്തിനു് അത്യാവശ്യമായിരുന്ന പല പരിഷ്ക്കാരങ്ങളും പരിവർത്തനങ്ങളും നടപ്പിലാക്കുന്നതിനുവേണ്ടി, നീതിപരമായ പല വിപ്ളവങ്ങൾക്കും അദ്ദേഹം നേതൃത്വം നൽകി. ലോകം ആ മഹനീയ നേതൃത്വം സന്തോഷസമേതം അംഗീകരിച്ചു; സ്വീകരിച്ചു. അജയ്യനായ ആ മഹാനേതാവിൻെറ ആജ്ഞയ്ക്കു കീഴ്വഴങ്ങി അനുസ്യൂതമായും അഭംഗമായും ഇന്നും ലോകം പുരോഗമിക്കുകയാണ്.

യേശുക്രിസ്തുവിൻെറ സ്വർഗ്ഗാരോഹണശേഷം അധികകാലവിളംബമെന്യേ അദ്ദേഹത്തിൻെറ ജനനത്തെയും മരണത്തെയും അടിസ്ഥാനപ്പെടുത്തിയുള്ള കലണ്ടർ രൂപീകരിക്കുകയും അതു ലോകമെല്ലാം അംഗീകരിക്കുകയും ഇന്നും അനുസ്യൂതമായി നടപ്പിലിരിക്കുകയും ചെയ്യുന്നു. ഒരു ലൈബ്രറിയിലായാലും ആർട്ട്ഗ്യാലറിയിലായാലും ശ്രുതിമധുരമായ ഗാനങ്ങൾ ശ്രവിക്കുമ്പോഴായാലും നിശ്ചയമായും സമസ്ത ശതാബ്ദങ്ങൾക്കും വിഭിന്നനും അതുല്യനുമായ ഏക ആളത്വം (Personality) യേശുക്രിസ്തുവല്ലാതെ മററാരുമല്ലെന്നു നിഷ്പ്രയാസം ആർക്കും ബോദ്ധ്യപ്പെടുന്നതാണ്. മററതൊരു വ്യക്തിയുടേതിനേക്കാളും യേശുക്രിസ്തുവിൻെറ ദിവ്യമഹത്വത്തെക്കുറിച്ച് അനേകായിരം വിദഗ്ദ്ധചിത്രകാരന്മാർ നാനാതരത്തിൽ ലോകത്തിനു വിളംബരം ചെയ്യുന്നു എന്നുള്ളതാണ് ഇതിൻെറ മർമ്മഹേതു.

വ്യക്തികളുടെ മേൽ യേശുക്രിസ്തുവിനുള്ള സ്വാധീനം അപാരവും അത്ഭുതകരവുമാകുന്നു. മററു യാതൊരു കാര്യത്തിനും ജീവനെ പണയത്തിലാക്കുവാൻ വിസമ്മതിക്കുന്ന അനേകായിരങ്ങൾ അദ്ദേഹത്തിനു വേണ്ടി സ്വന്തജീവനെ വെടിയുന്നതിനു സവ്വാത്മനാ സന്നദ്ധരാണെന്നുള്ളതു തന്നെ അതിനു മതിയായ തെളിവാകുന്നു. സ്വാഭാവികമായി ഒരു വ്യക്തിയുടെ നടത്ത നല്ലതോ തീയതോ എന്നു നിശ്ചയിക്കുന്നതു് അതു ക്രിസ്തീയമാണോ അല്ലയോ എന്നു നോക്കിയിട്ടല്ലയോ? ഇന്നുവരെ നയിക്കപ്പെട്ടിട്ടുള്ള എല്ലാ സൈന്യങ്ങളും, ഇതുവരെ രൂപീകരിച്ചിട്ടുള്ള എല്ലാ നേവിയും, ഇന്നു വരെ സമ്മേളിച്ചിട്ടുള്ള എല്ലാ പാർലമെൻറും ഇന്നുവരെ ഭരിച്ചിട്ടുള്ളഎല്ലാ രാജാക്കന്മാരുംചെയ്തിട്ടുള്ള പരിവർത്തനങ്ങളെ എല്ലാം ഒന്നാകെ എടുത്താലും ആ ഏക വ്യക്തി മനുഷ്യസമുദായത്തിൽ വരുത്തിവച്ച പരിവർത്തനം മററെതിനേക്കാളെല്ലാം എത്രയോ സുശക്തവും മഹത്തരവുമായിരുന്നു.

കഷ്ടതയും ദുഃഖവും നിറഞ്ഞ ഈ ലോകത്തിൽ ക്രിസ്തുവിനെ കൂടാതെ മുമ്പോട്ടു പോകാമെന്നു കരുതുന്ന അനേകരുണ്ട്. എന്നാൽ ജീവിതത്തിൻെറ കഠിന യാഥാർത്ഥ്യങ്ങളെഅഭിമുഖീകരിക്കുമ്പോഴും;

ചുററുപാടും സർവത്ര അന്ധകാരമയമായി തോന്നുമ്പോഴും, ദിവ്യപ്രകാശത്തിനായും നടത്തിപ്പിനായും ക്രിസ്തുയേശുവിങ്കലേക്ക് പെട്ടെന്ന് അവർ കണ്ണുകളുയർത്തുന്നതു കാണാം. "ദുഃഖപൂർണ്ണവും അന്ധകാരാവൃതവുമായ ഈ ലോകത്തിൽ അവിടുത്തെ ദിവ്യപ്രകാശം നൽകി എന്നെ മുന്നോട്ടു നടത്തണമേ! സർവ്വത്ര വ്യാപിച്ചിരിക്കുന്ന കൂരിരുട്ടിൽ കൂടി എൻെറ സ്വർഗ്ഗീയഭവനം കണ്ടുപിടിച്ച് അവിടെ എത്തുവാൻ അടുത്ത പടിക്കുമാത്രം സദയം പ്രകാശം നൽകി എന്നെ നടത്തിയാലും" എന്നുള്ള മഹാനായ ന്യൂമാൻെറ പ്രാർത്ഥന ഇന്ന് എത്രയോ ആവശ്യമായിരിക്കുന്നു.

ജീവിതത്തിന് ഒരു പുതിയ ആരംഭം ഇടുന്നതിന് യേശുക്രിസ്തുവിനെ കൂടാതെ അസാദ്ധ്യമാകുന്നു. കാരിരുമ്പാണികളാൽ തുളയ്ക്കപ്പെട്ട കൈകളാൽ അദ്ദേഹം വിശ്വസാമ്രാജ്യങ്ങളെ തൽസ്ഥാനത്തുനിന്നു തെറിപ്പിക്കുകയും ശതാബ്ദശൃംഖലകളുടെ ഉറവയെ വേറെചാലുകൾ വഴിയായി വിടുകയുംഅതേസമയം കൃത്യമായി യുഗങ്ങളെ ഭരിക്കയും ചെയ്യുന്നു.

ഗലീലാക്കടൽപ്പുറത്തു വച്ച് "എന്നെ അനുഗമിക്ക" എന്നു് മീൻപിടുത്തക്കാരോടു യേശുതമ്പുരാൻ കല്പിച്ചപ്പോൾ അത്ഭുതകരമായ ഒരു കാന്തശക്തിയാൽ അവർ അദ്ദേഹത്തെ പിന്തുടർന്നു. അദ്ദേഹത്തിൻെറ ആളത്വം (Personality) അത്രമാത്രം ശ്രേഷ്ഠതരമായിരുന്നു. അണുവോളം തെററ് അദ്ദേഹത്തെ തീണ്ടിയിട്ടുള്ളതായിട്ടോ, അദ്ദേഹത്തിലില്ലാത്ത ഗുണങ്ങൾ വേറെയുണ്ടെന്നോ ചിന്തിക്കുവാൻ പോലും ആർക്കും കഴികയില്ല. അദ്ദേഹം തെററുകൾക്ക് അതീതനും സർവ്വഗുണസമ്പൂർണ്ണനുമായിരുന്നു; താഴ്മയേറിയവനും സ്നേഹസമ്പന്നനുമായിരുന്നു. നിരുപാധികം ക്ഷമിക്കുവാൻ യേശുതമ്പുരാനെപ്പോലെ മററാർക്കും കഴിഞ്ഞിട്ടില്ല, കഴിയുകയുമില്ല. സ്ത്രീകളിൽ നിന്നു ജനിച്ചിട്ടുള്ളവരിൽ അദ്ദേഹത്തേപ്പോലെ പാപരഹിതനും നിഷ്കളങ്കനുമായി മററാരും ജന്മമെടുത്തിട്ടില്ല, ഇനി ജന്മമെടുക്കയുമില്ല. "നിശ്ചയമായും ഇദ്ദേഹം നീതിമാനാകുന്നു" എന്നു ക്രൂശിന്മേൽ കിടന്നു യാതന അനുഭവിക്കുന്ന ക്രിസ്തുവിനെ നോക്കിക്കൊണ്ടു് ശതാധിപൻ പറഞ്ഞതിനോടു പൂർണ്ണമായി അനുകൂലിക്കാൻ ആരും വിസമ്മതിക്കയില്ല. ലോകത്തിലെ ഏററവും മഹാനായിപരിഗണിക്കപ്പെടുവാൻ അദ്ദേഹത്തിൻെറ സന്മാർഗ്ഗനിരതവും നിർമ്മലവുമായിരുന്ന ജീവിതം (Life) മാത്രം എടുത്താൽ തികച്ചും മതിയാകുന്നതാണ്.

എന്നാൽ ഈ പൂർണ്ണതയെല്ലാം ഉപരിയായി ലോകം കൂടുതൽ ആകർഷിക്കപ്പെടുവാൻ തക്കവണ്ണം മഹത്തരവും ശ്രേഷ്ഠവുമായ അനേകം സംഗതികൾ യേശുക്രിസ്തുവിലുണ്ടെന്നുള്ളതു് സ്മരണീയമാണ്. തൻെറ ആളത്വത്തെപ്പററി ഏററം അത്ഭുതകരമായ അവകാശമാണ് അദ്ദേഹം ലോകത്തിൽ അവതരിപ്പിച്ചതു്. ലോകത്തിലെ മഹാന്മാരായ അനേകം മതസ്ഥാപകന്മാരിൽ യേശുക്രിസ്തുവൊഴികെ മററാരും അപ്രകാരമുള്ള അവകാശങ്ങൾ പുറപ്പെടുവിച്ചിട്ടില്ല. താൻ, പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാണെന്ന് അദ്ദേഹം അവകാശപ്പെട്ടു. അനേകയുഗങ്ങൾ വന്നുപോയി; എങ്കിലും യേശുക്രിസ്തുവിൻെറ ഈ അവകാശം നിരാകരിക്കുവാനോ നിസ്സാരമെന്നു കരുതുവാനോ മനുഷ്യജാതിക്കു കഴിഞ്ഞിട്ടില്ല, പ്രത്യുത ആ അവകാശത്തെ ഭക്ത്യാദരപുരസ്സരം അംഗീകരിക്കുകയാണു ചെയ്യുന്നതു്. "ഞാൻ സ്വർഗ്ഗസ്ഥനായ ദൈവമാകുന്നു. ഞാൻ പിതാവിനോടുകൂടി നിത്യം വസിക്കുന്നവനും ഞാൻ പിതാവിലും പിതാവു് എന്നിലും അങ്ങനെ ഏകമായി സ്ഥിതി ചെയ്യുന്നവനുമാകുന്നു" എന്നു് അദ്ദേഹം സുശക്തമായ ഭാഷയിൽ ജനതാമദ്ധ്യേ വിളംബരം ചെയ്തു. അദ്ദേഹത്തിൻെറ സാന്നിധ്യത്താൽ മാത്രം ജനങ്ങൾ ആകർഷിക്കപ്പെട്ടതു് തെല്ലും അത്ഭുതമല്ല. ഒരിക്കൽ യേശുവിനെ അറസ്റ്റുചെയ്തു കൊണ്ടുവരുവാൻ യഹൂദപ്രമാണികൾ പടയാളികളെ വിട്ടപ്പോൾ, അവർ അദ്ദേഹത്തിൻെറ പ്രത്യാശാഭരിതവും സുന്ദരപൂർണ്ണവുമായ വാക്കുകൾ ശ്രവിച്ച് മടിച്ചുനിന്നു പോയി. അവസാനം അദ്ദേഹത്തെ കൂടാതെ അവർ അധികൃതസമക്ഷം എത്തിയപ്പോൾ അദ്ദേഹത്തെ ബന്ധിക്കുവാൻ സാധിക്കാത്തതിന് നൽകിയ ഏകകാരണം "ഒരിക്കലും ഒരു മനുഷ്യനും ഇതുപോലെ സംസാരിച്ചിട്ടില്ല" എന്നു മാത്രമായിരുന്നു.

അദ്ദേഹത്തിൻെറ സൽപ്രവൃത്തികൾ മൂലം അദ്ദേഹത്തെ ശ്രേഷ്ഠനായി ലോകം ഗണിക്കുന്നു. നാടുമുഴുവൻ ചുററിസഞ്ചരിച്ച്, നന്മപ്രവർത്തിക്കയും, രോഗികളെ സൌജന്യമായി സുഖപ്പെടുത്തുകയും, വിശക്കുന്നവരെ തീററുകയും, പാപത്തിൻെറ അടിമകളായിരുന്നവരെ മേലാൽ പാപം ചെയ്യാതിരിപ്പാൻ ഉപദേശിക്കയും ചെയ്തതു് യേശുക്രിസ്തുവല്ലാതെ മററാരുമായിരുന്നില്ല. സ്വർഗ്ഗസ്ഥനായ പിതാവിൻെറ മഹനീയനാമം ഈ ലോകത്തിൽ മഹത്വപ്പെടുവാൻ തക്കവണ്ണം മഹത്തരമായ പ്രവൃത്തികൾ അദ്ദേഹം ചെയ്തു. യേശുക്രിസ്തുവിൻെറ അവതാരോദ്ദേശം അതുല്യമായിരുന്നു. നഷ്ടപ്പെട്ട

തിനെ അന്വേഷിച്ചു കണ്ടുപിടിക്കുവാനും, ശുശ്രൂഷിക്കപ്പെടുവാനല്ല, പ്രത്യുത ശുശ്രൂഷിക്കുവാനും, മനുഷ്യരാശിയുടെ ഉദ്ധാരണത്തിനും രക്ഷയ്ക്കുമായി സ്വന്തജീവനെ ത്യാഗത്തിന്റെ മോഹനബലിപീഠത്തിൽ അർപ്പിക്കുന്നതിനുമായിരുന്നു അദ്ദേഹത്തിന്റെ ജന്മോദ്ദേശം.

പ്രബോധകനെന്നും ഗുരുവെന്നുമുള്ള നിലയിൽ യേശുക്രിസ്തുവിനുള്ള സ്ഥാനം തുല്യമററതാകുന്നു. സ്നേഹസ്വരൂപനായ ദൈവത്തേക്കുറിച്ചും നിത്യജീവിതത്തിന്റെ സത്യവഴികളേപ്പററിയും ഏററം ലളിതമായും സുന്ദരമായും എന്നാൽ സുശക്തമായും അദ്ദേഹം ആബാലവൃദ്ധം ജനങ്ങളെയും ഗ്രഹിപ്പിച്ചു. പ്രകൃതിയിലെ കേവലം നിസ്സാരങ്ങളായ വസ്തുക്കളെയാണ് അദ്ദേഹം ഉദാഹരണങ്ങളായി ചൂണ്ടിക്കാണിച്ചതു്. കാക്ക, കടുക്, വയലിലെ പുല്ല്, വെള്ളം, വൃക്ഷം, വിതയ്ക്കുന്നതു്, വയൽ, കൊയ്ത്തു്, കള, ആടു്, ദ്രമ്മപ്പണം മുതലായവയാണ് അദ്ദേഹത്തിന്റെ ഉപമകളിൽ സർവ്വസാധാരണമായി കാണപ്പെടുന്നതു്. യേശുക്രിസ്തുവിന്റെ "പർവതപ്രസംഗം" (Sermon on the Mount) എന്നും എല്ലാക്കാലത്തും എല്ലാജനവിഭാഗങ്ങൾക്കും ദിവ്യപ്രേരണ നൽകിയിട്ടുള്ളതാണ്. വിനയം, സ്നേഹം, ക്ഷമ, മുതലായ ശ്രേഷ്ഠഗുണങ്ങളെ പഠിപ്പിക്കുക മാത്രമല്ല, ജീവിതത്തിൽ എപ്രകാരം അവ പ്രായോഗികമാക്കാമെന്ന് ഉത്തമമാതൃകകൾ കാണിച്ച് അദ്ദേഹം ജനങ്ങളെ മനസ്സിലാക്കുകയും ചെയ്തു. ലോകത്തിലെ മററെല്ലാ പ്രബോധകന്മാരുടെയും ഉപദേശങ്ങൾ കാലം പോകുന്തോറും പഴയതായി തള്ളപ്പെട്ടുപോയിട്ടുണ്ടെങ്കിലും യേശുക്രിസ്തുവിന്റെ ഉപദേശങ്ങളും പ്രബോധനങ്ങളും എന്നും നിത്യമായ പുതുമയിൽ തിളങ്ങിശോഭിച്ചുകൊണ്ടിരിക്കുന്നു.

യേശുക്രിസ്തു എന്നും നിത്യമായിലോകത്തിനു് ആകർഷിതനായിരിക്കുന്നതു് എല്ലാററിനും മകുടം ചാർത്തുന്ന ക്രൂശുമൂലമാണെന്നുള്ളതു് പ്രത്യേകം സ്മരിക്കേണ്ട ഒരു സംഗതിയാണ്. നമ്മെ അദ്ദേഹത്തിങ്കലേക്ക് അടുപ്പിക്കുന്നതിൽ തന്റെ പ്രബോധനങ്ങളോ, മഹനീയപ്രവർത്തനങ്ങളോ സ്വാധീനം ചെയ്യുന്നതിനേക്കാൾ എത്ര മഹത്വമേറിയതും നിത്യമായതുമായ ആകർഷണമാണ് ക്രൂശു നമുക്കു നൽകുന്നതു്. ക്രിസ്തീയവിശ്വാസത്തിന്റെ അണിക്കല്ല് ക്രൂശായിരിക്കുന്നതും ഇതുകൊണ്ടാകുന്നു. കാൽവറിമലമുകളിൽ കാരിരുമ്പാണികളാൽ ക്രൂശിക്കപ്പെട്ടിരിക്കുന്ന ആ അത്ഭുതമനുഷ്യന്റെ ദിവ്യചിത്രം മനുഷ്യരുടെ ഹൃദയങ്ങളിൽ നിന്നും ഒരുകാലത്തും മായിക്കപ്പെടുവാൻ സാദ്ധ്യമല്ല തന്നെ. അതുമൂലം മനുഷ്യർക്കുവേണ്ടി താൻ ഇപ്രകാരം മരിക്കുമെന്നുള്ള യേശുക്രിസ്തുവിന്റെ വാഗ്ദത്തം നമ്മുടെ സ്മരണാമണ്ഡലത്തിൽ സദാ തങ്ങിനിൽക്കുന്നതിനു സഹായിക്കുന്നു.

സുപ്രസിദ്ധ ആംഗലേയ കഥാകൃത്തായിരുന്ന താക്കറേയും (Thackeray) സ്നേഹിതന്മാരും കൂടി ഒരിക്കൽ എഡിൻബറോയിൽ കൂടി നടന്നു പോകുമ്പോൾ ക്രൂശിന്റെ ആകൃതിയിലുള്ള ഒരു ക്രെയിൻ (Crane) ആകാശത്തിൽ ഉയർന്നു നിൽക്കുന്നതു് കാണുന്നതിനിടയായി. താക്കറേ പെട്ടെന്ന് ആ ക്രെയിനിലേക്ക് ചൂണ്ടിക്കൊണ്ട് "കാൽവറി" എന്നു മന്ത്രിച്ചതും അദ്ദേഹത്തിന്റെ സ്നേഹിതന്മാർ ഭക്തിപൂർവം തലകളെ വണക്കി ധ്യാനനിരതരായി രാജപാഥയിൽ നിന്നതും ഒന്നായിക്കഴിഞ്ഞു. ക്രൂശിന്റെ നശിച്ചുപോകാത്ത മഹത്വം അവർ ഒരിക്കൽ കൂടി അനുഭവിക്കയായിരുന്നു; ആസ്വദിക്കയായിരുന്നു.

അവസാനമായി; ക്രിസ്തുവിന്റെ നിത്യമായ സാന്നിദ്ധ്യത്തെപ്പററി (Presence) ചിന്തിക്കാം. അദ്ദേഹം എന്നും എവിടെയും ഉണ്ട്. സ്ഥലകാലപരിമിതികൾ അദ്ദേഹത്തിനു പ്രശ്നമേയല്ല. ഉയിർത്തെഴുന്നേററശേഷം സകല വാതിലുകളും ബന്ധിക്കപ്പെട്ടിരുന്ന മാളികയ്ക്കുള്ളിൽ പ്രത്യക്ഷപ്പെട്ട ക്രിസ്തുവിനെ ഓർക്കുക. മരണം അദ്ദേഹത്തെ പരാജയപ്പെടുത്തിയില്ല എന്ന് ആദിമക്രിസ്ത്യാനികൾ തെളിവായി കണ്ടു. മൂന്നാംനാൾ ഉയിർത്തെഴുന്നേററശേഷം അനേക നാൾ അദ്ദേഹം ശിഷ്യന്മാരോടുകൂടി ആയിരുന്നു. നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും അദ്ദേഹം എപ്പോഴും നമ്മോടുകൂടെയുണ്ട്. അദ്ദേഹത്തെ തള്ളിക്കളകയോ തന്നിൽ നിന്നും ഒഴിഞ്ഞുമാറി ജീവിക്കുകയോ ചെയ്യാമെന്ന് തോന്നുമെങ്കിലും അക്കാര്യത്തിൽ നാം കേവലം നിസ്സഹായരാണ്. അതുകൊണ്ട് അദ്ദേഹത്തിനു വേണ്ടി വ്യക്തിപരമായി വല്ലതും ചെയ്യേണ്ട കടമ നമുക്കുണ്ടായിരിക്കുന്നു. സന്തോഷകാലത്തും, ആപത്തുകാലത്തും, സുഖാവസ്ഥയിലും, രോഗക്കിടക്കയ്ക്കരികിലും എന്നു വേണ്ടാ എല്ലായ്പോഴും നമ്മുടെ നിഴൽപോലെ നമ്മെ പിന്തുടരുന്ന യേശുതമ്പുരാനു വേണ്ടി നിശ്ചയമായും വല്ലതും ചെയ്‌വാൻ നാം കടപ്പെട്ടവരല്ലയോ? "ക്രിസ്തുവിനെപ്പററി നിങ്ങൾ എന്തുവിചാരിക്കുന്നു?", "ക്രിസ്തുവിനു വേണ്ടി ഞാൻ എന്തു ചെയ്യണം?" ഈ രണ്ടു ചോദ്യങ്ങൾക്കു ശരിയായ ഉത്തരം കണ്ടുപിടിച്ച് അതു പ്രായോഗി

# ആ ത്മ നി ക്ഷേ പം M.C.K.

## 47. ദൈവസഹായം

എൻെറ സഹായം എവിടെ നിന്നു വരും;എൻെറ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ചകർത്താവിൻെറ സന്നിധിയിൽ നിന്നു വരും. ദാവീദ്: സങ്കീർത്തനം. 120· 1.

നിത്യവും സ്തോത്രാറാ നമസ്കാരത്തിൽ ഈ സങ്കീർത്തന വാക്യം നമ്മൾ ചൊല്ലുന്നു. എൻെറ സഹായം എവിടെ നിന്നു വരും എന്നു ദാവീദിനോടുചേൎന്നു നമ്മൾ ചോദിക്കുന്നു. ദാവീദ് അതേപ്പററി ദീർഘമായി ചിന്തിച്ചിരിക്കണം. എൻെറ സഹായം എവിടെ നിന്നു വരും? അപ്പനിൽ നിന്നു വരുമോ? മാതാപിതാക്കന്മാൎക്കു മക്കളെ സഹായിക്കുവാൻ കഴിവുള്ള പ്രായവും കാലവും ഉണ്ട്. അതു കഴിഞ്ഞാൽ സാധാരണയായി അവർ നിസ്സഹായരായി ഭവിക്കുന്നു. പുത്രൻ സഹായിക്കുമോ? ദാവീദു ജീവിച്ചിരുന്നപ്പോൾ തന്നെ രാജാവാകണം എന്നല്ലായിരുന്നുവോ പുത്രനായ അബ്ശാലോമിൻെറ ആഗ്രഹം? അവൻ അപ്പനെതിരായി എഴുന്നേല്ക്കുകയും അപ്പനെദുഃഖിപ്പിക്കുകയും ചെയ്തില്ലയോ? രാജാവു സഹായിക്ക

കമാക്കുമ്പോൾ നാം അദ്ദേഹത്തിനു വേണ്ടി ചെയ്യേണ്ടതു് ചെയ്തുകഴിഞ്ഞു.

ജോർജ്ജ് ലെയിമാല്ലോറി എന്ന വിശ്വവിഖ്യാതനായ പർവതാരോഹണനേതാവ് ഒരിക്കൽ ഉയരമേറിയതും ദുഷ്കരവുമായ ഒരു പർവതം കയറുവാൻ പോകുമ്പോൾ "അങ്ങ് എന്തിനുവേണ്ടിയാണ് ആ ഭയങ്കരപർവതത്തിൽ കയറാൻ പോകുന്നതു്" എന്ന് ഒരാൾ ചോദിക്കുകയുണ്ടായി. "അതവിടെയുള്ളതുകൊണ്ടു തന്നെ" എന്ന് അദ്ദേഹം മറുപടി നൽകി. അദ്ദേഹത്തിൻെറ ജീവിതകാലം മുഴുവൻ ഉയരമേറിയ പർവതങ്ങൾ കയറുന്നതിൽ അദ്ദേഹം അതീവതാല്പര്യം പ്രദർശിപ്പിച്ചിരുന്നു. പരമാർത്ഥമായും പ്രയാസമേറിയതു് എന്നു ബോദ്ധ്യം വന്നാലും അപ്രതിരോദ്ധ്യമായ ഒരാകർഷണം അദ്ദേഹത്തിൻെറ മനസ്സിനെ ഗ്രസിക്കതന്നെ ചെയ്യും. പെട്ടെന്ന് ആ പർവതം ആക്രമിച്ചു കീഴടക്കാനുള്ള ഒരുക്കങ്ങളുമായി. ഇതുപോലെ തന്നെയാണ് ആ വലിയ ഗലീലക്കാരനും. പത്തൊൻപതു നൂററാണ്ടുകൾ കഴിഞ്ഞിട്ടും ലോകചരിത്രത്തിലെ ഉയരമേറിയ കൊടുമുടിയായി യേശുക്രിസ്തു നിലകൊള്ളുന്നു. നമ്മുടെ ജീവിതത്തിൽ നിന്നോ നമ്മുടെ മനസ്സിൽ നിന്നോ അദ്ദേഹത്തെ ഉച്ചാടനം ചെയ്യാൻ നമുക്ക് ഒട്ടും സാദ്ധ്യമല്ല. സദാനേരത്തും ഉയരമേറിയ ആ കൊടുമുടി നമ്മുടെ സമീപത്തു നിലകൊള്ളുന്നതേയുള്ളു. നിശ്ചയമായും ആ കൊടുമുടിയെ പ്രാപിക്കാൻ വേണ്ട ഒരുക്കങ്ങൾ ചെയ്യേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞിട്ടില്ലേ?

യേശുക്രിസ്തുവിനെ ഉപേക്ഷിക്കാൻ നമുക്ക് അസാദ്ധ്യമായിത്തീർന്നിരിക്കുന്നു. എങ്കിൽ അദ്ദേഹത്തിനുവേണ്ടി വല്ലതുംചെയ്യുവാൻനാം ഒരുമ്പെട്ടുക തന്നെ വേണം. മിശിഹാതമ്പുരാനെ വല്ലപ്പോഴുമെങ്കിലും സ്മരിക്കയും നമുക്കു ലഭിച്ചിട്ടുള്ള നല്ലദാനങ്ങൾക്കുവേണ്ടിഅദ്ദേഹത്തെസ്തുതിക്കയും ചെയ്യേണ്ടതു് നമുക്കുള്ള കടപ്പാടാകുന്നു. ഇതുപരമാർത്ഥമാണെങ്കിൽ അദ്ദേഹത്തെ സ്മരിക്കുവാനും സ്തുതിക്കുവാനും അദ്ദേഹത്തിനു വേണ്ടി വല്ലതും ചെയ്യുവാനുമുള്ള ഏകമാർഗ്ഗം അദ്ദേഹത്തെ ദൈവപുത്രനും മനുഷ്യരക്ഷകനുമായി പരിഗണിച്ചുകൊണ്ടു് താൻ കാണിച്ച തന്ന പാതയിൽ കൂടെ ഗമിക്കുക എന്നുള്ളതാണ്. യേശുമിശിഹായെ നമ്മുടെ ജീവിതത്തിലേക്കു സ്വീകരിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ കൂടെയും അദ്ദേഹത്തിനുവേണ്ടിയും ജീവിക്കുവാൻ നാം ഒരുങ്ങുമ്പോൾ യേശുവിനുവേണ്ടി യോഗ്യമായതു നാം ചെയ്യുകയാകുന്നു. അപ്പോൾ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ യേശുതമ്പുരാൻ പൂർണ്ണമായ ജീവിതം നമുക്കു നൽകുവാൻ തിരുമനസ്സാകും. നമുക്ക് ജീവൻ സമൃദ്ധിയായി നൽകുവാനാണല്ലോ തമ്പുരാൻെറ തിരുവവതാരോദ്ദേശം തന്നെ. ഇപ്രകാരം യേശുക്രിസ്തുവിൽ നാം പരിപൂർണ്ണമായി വിശ്വസിക്കുന്നുണ്ടെങ്കിൽ അദ്ദേഹത്തിൻെറ കല്പനകൾ പാലിച്ച് നമ്മുടെ ജീവിതം നയിക്കുവാൻ നാം തികച്ചും കടപ്പെട്ടവരാകുന്നു. ഇതാണ് യേശുവിനെക്കുറിച്ച് ചിന്തിക്കുവാനും ഓർക്കുവാനുമുള്ള ഏകവഴി; ഇതുതന്നെയാണ് യേശുക്രിസ്തുവിനുവേണ്ടി നാംചെയ്യാനുള്ളതും.

മനുഷ്യർ യേശുവിനെതിരായി എന്തുപ്രവർത്തിച്ചാലും, അദ്ദേഹത്തെ നിന്ദിച്ചാലും, അദ്ദേഹത്തിനെതിരായി വിപ്ളവങ്ങൾ ഉണ്ടാക്കിയാലും, വീണ്ടും അദ്ദേഹത്തെ ക്രൂശിച്ചാലും അദ്ദേഹത്തെ സ്മരണാമണ്ഡലത്തിൽ നിന്നും പറിച്ചു മാററുവാൻ ആരാലും സാദ്ധ്യമല്ല, നിശ്ചയം.

(വിവർത്തകൻ റെ. സി. മത്തായി.)

മോ? ശൗൽ എത്രയോ പ്രാവശ്യം ദാവീദിനെ കൊല്ലുവാൻ ശ്രമിച്ചു? അവൻ അത്ഭുതകരമായല്ലയോ രക്ഷപെട്ടതു്. സ്നേഹിതൻ സഹായിക്കുമോ? യോനാഥാന ദാവീദിനെ സഹായിപ്പാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും പലപ്രതിബന്ധങ്ങളാൽ വേണ്ടയളവിൽ പിന്തുണനൽകുന്നതിനു കഴിഞ്ഞില്ല. മററു പല സ്നേഹിതർ ശത്രുക്കളായി തിരിഞ്ഞതും അവനു അനുഭവമായിരുന്നു. ആകയാൽ എൻെറ സഹായം എവിടെ നിന്നു വരും എന്നു അവൻ ചിന്തിച്ചു. "മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവായിൽ ആശ്രയിക്കുന്നതു നല്ലതു്; പ്രഭുക്കന്മാരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നതു നല്ലതു്" എന്നു് അവൻ പഠിച്ചിരുന്നു. ആകയാൽ അദ്ദേഹം എഴുതി "എൻെറ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിങ്കൽ നിന്നു വരും". "അവൻ ഉയരത്തിൽ നിന്നു കൈ നീട്ടി എന്നെ പിടിച്ചു് പെരുവെള്ളത്തിൽ നിന്നു എന്നെ വലിച്ചെടുത്തു" (2. ശ. 22.17) എന്നു ഒരുഘട്ടത്തിൽ അദ്ദേഹം ഘോഷിച്ച സ്തുതിപാടിയല്ലോ. പ്രശാന്തമായി ചിന്തിച്ചാൽ ദൈവത്തിൻെറസഹായകൈ ചുററും കാണുവാൻ ആർക്കും കഴിയുന്നതത്രേ.

കനാൻ ദേശത്തു ക്ഷാമമുണ്ടായപ്പോൾ യാക്കോബും കുടുംബവും മിസ്രയിമിലേക്കു പോയല്ലോ. "യാക്കോബേ, യാക്കോബേ, മിസ്രയിമിലേക്കു പോകുവാൻ നീ ഭയപ്പെടേണ്ട" എന്നു ദൈവം അവനോടു പറഞ്ഞിരുന്നു. സ്വപുത്രനായ യൗസേഫ് അവിടെ മന്ത്രി ആയിരുന്നു. ദൈവാത്മാവുള്ള ഈ മനുഷ്യനെപോലെ ഒരുത്തനെ കണ്ടു കിട്ടുമോ എന്നുപറഞ്ഞുകൊണ്ടാണു് രാജാവായ ഫറവോ അദ്ദേഹത്തെ മന്ത്രിയാക്കിയതു്. ആകയാൽ ആ രാജാവിനു യൗസേഫിൻെറ ചാർച്ചക്കാരോടു വളരെ താല്പര്യം ഉണ്ടായിരുന്നു. എന്നാൽ കാലം കടന്നു, വർഷങ്ങൾ നാനൂറോളംകഴിഞ്ഞു, ജനംപെരുകി. യൗസേഫിനെ അറിയാത്ത ഒരു രാജാവു മിസ്രയിമിൽ സിംഹാസനസ്ഥനായി. കഠിന വേലകളാൽ അവൻ അവരെ പീഡിപ്പിച്ചു. അവരുടെ ജീവിതം കയ്പായിഭവിച്ചു. ഇസ്രായേൽ മക്കൾ അടിമ വേലനിമിത്തം നെടുവീർപ്പിട്ടുനിലവിളിച്ചു. "യാക്കോബേ യാക്കോബേ, മിസ്രയിമിലേക്കു പോകുവാൻ നീ ഭയപ്പെടേണ്ടാ" എന്നരുളിയ ദൈവം അവരുടെ നിലവിളി കേട്ടു. മിദിയാൻ ദേശത്തു് മോശ ആടുകളെമേയിച്ച ദൈവത്തിൻെറ പർവ്വതമായ ഹോരേബുംവരെ ചെന്നു. അവിടെ യഹോവയുടെ ദൂതൻ ഒരു മുൾപ്പടർപ്പിൻെറ നടുവിൽ അഗ്നിജ്വാലയിൽ അവനു പ്രത്യക്ഷനായി. മോശേ, മോശേ, എൻെറ ജനത്തിൻെറ നിലവിളി ഞാൻ കേട്ടു. അവരുടെ കഷ്ടത ഞാൻ കണ്ടു. അവരുടെ സങ്കടങ്ങൾ ഞാൻ ഗ്രഹിച്ചു. ഞാൻ ഇതാ ഇറങ്ങിവന്നിരിക്കുന്നു. ഞാൻ അവർക്കു മറുപടിയരുളും: അവരെ മിസ്രയിമ്യരുടെകൈയിൽ നിന്നു വിടുവിച്ചു് നല്ലതും വിശാലവുമായ ദേശത്തേക്കു് പാലും തേനുംഒഴുകുന്ന ദേശത്തേക്കു് കൂട്ടിക്കൊണ്ടുപോകും എന്നു ദൈവം അവനോടു കല്പിച്ചു. അപ്രകാരം ദൈവം പ്രവർത്തിച്ചു. ആകയാൽ ഇസ്രായേലേ നിൻെറ സഹായം എവിടെ നിന്നു വരും? എൻെറ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിൻെറസന്നിയിൽ നിന്നു വരും എന്നു നീ പറക.

മേൽ പ്രസ്താവിച്ച സംഭവത്തിൽ നിന്നു പ്രാർത്ഥനയെ കുറിച്ചു ദൈവത്തിൻെറ ദാഗത്തുള്ള ഒരു വലിയ പ്രമാണം നമ്മുടെ ഹൃദയത്തിൽ ആഴമായി പതിയേണ്ടതാകുന്നു. "ഞാൻ കേട്ടു: ഞാൻ കണ്ടു. ഞാൻ ഗ്രഹിച്ചു. ഞാൻ ഇറങ്ങി വന്നിരിക്കുന്നു. ഞാൻ മറുപടിയരുളും." നമ്മൾ വിശ്വാസത്തോടേ അർപ്പിക്കുന്ന ആത്മാർത്ഥമായ പ്രാർത്ഥനകൾക്കു ദൈവത്തിൻെറ മനോഭാവം ഇതായിരിക്കും എന്ന ഉറപ്പു് ഒരു ആത്മനിക്ഷേപം അല്ലയോ?

അബ്രഹാമിനു വാഗ്ദത്ത പുത്രനായ ഇസഹാക്കു ജനിച്ചശേഷം സാറാ അദ്ദേഹത്തോടു് "ഈ ദാസിയെയും മകനെയും പുറത്താക്കിക്കളക: ഈ ദാസിയുടെ മകൻ എൻെറ മകനോടുകൂടെ അവകാശിയാകുവാൻ പാടില്ല" എന്നു പറഞ്ഞു. ദാസിയായ ഹാഗാറിനെയും മകനായ ഇഷ്മായേലിനെയും അബ്രഹാം ഇറക്കി വിട്ടു. കുറെ അപ്പവും ഒരു തുരുത്തി വെള്ളവും മാത്രമേ അവർക്കുണ്ടായിരുന്നുള്ളു. അവൾ പുറപ്പെട്ടുപോയിബേർശേബാമരുഭൂമിയിൽ ഉഴന്നു നടന്നു. തുരുത്തിയിലെ വെള്ളം ചെലവായശേഷം അവൾ ബാലനെ ഒരു കുറുങ്കാട്ടിൽ കിടത്തി, അവൻ വിശന്നു ദാഹിച്ചു പൊരിയുകയായിരുന്നു. ബാലൻെറ മരണം എനിക്കു കാണേണ്ടാ എന്നു പറഞ്ഞു് അവൾ എതിരെ ഇരുന്നു് ഉറക്കെ കരഞ്ഞു. ദൈവം ഇരുവരുടെയും നിലവിളി കേട്ടു. ഒരു മാലാഖാ ആകാശത്തു നിന്നു വിളിച്ചു പറഞ്ഞു: "ഹാഗാറേ നിനക്കു് എന്തു്? നീ ഭയപ്പെടേണ്ട, ബാലൻെറ നിലവിളി ദൈവം കേട്ടിരിക്കുന്നു. നീ ചെന്നു ബാലനെ താങ്ങി എഴുന്നേല്പിക്കുക. ഞാൻ അവനെ ഒരു വലിയ ജാതിയാക്കും". അനന്തരം ദൈവം അവളുടെ കണ്ണുകൾ തുറന്നു. അവൾ ആ മരുഭൂമിയിൽ അത്ഭുതകരമായ ഒരു നീരുറവ കണ്ടു. അവൾ ചെന്നു തുരുത്തിയിൽ വെള്ളം നിറച്ചു ബാലനെ കുടിപ്പിച്ചു. അല്ലയോ ഹാഗാറേ, നിൻെറ

# ഭിന്നിച്ചു; നൂററാണ്ടിനുശേഷം ഒന്നിച്ചു.

(ററി. വി. ജോർജ്ജ്, നെടുമാവ്)

"മലങ്കരസഭ"യിൽ മാർ ഇഗ്നാത്തിയോസ് ലോഗാസാർ കാതോലിക്കായെപ്പററി ഞാൻ ഒരു ലേഖനമെഴുതിയിരുന്നുവല്ലൊ. ഇഗ്നാത്തിയോസ് എന്ന നാമം അന്ത്യോക്യാപാത്രിയർക്കീസിന്റേതു മാത്രമായിരിക്കെ ഒരു കാതോലിക്കായ്ക്കു് ആ പേരുണ്ടായതെങ്ങനെയെന്നു വ്യക്തമാക്കണമെന്നു് വടക്കുനിന്നു് ഒരു ബ: വൈദികൻ ആവശ്യപ്പെടുകയുണ്ടായി, ഈ സംശയം തന്നെ വേറെയും ചിലരിലുള്ളതായി അറിയാൻ ഇടയായതിനാലുംകൂടിയാണു് ഈ ലേഖനം എഴുതുന്നതു്.

അന്ത്യോക്യാപാത്രിയർക്കീസിനു് ഇഗ്നാത്യോസ് എന്നോ പൗരസ്ത്യ കാതോലിക്കായ്ക്കു ബസ്സേലിയോസ് എന്നോ ഉള്ള സ്ഥിരനാമങ്ങൾ പതിമ്മൂന്നാം നൂററാണ്ടുവരെ ഉണ്ടായിരുന്നില്ല. അത്താനാസ്യോസ് ഗാമോലോ, ദീവന്നാസ്യോസ് തൽമഹറോയോ, മിഖായേൽ റാബോ തുടങ്ങിയ സുപ്രസിദ്ധന്മാരായ പാത്രിയർക്കീസന്മാർ ഇഗ്നാത്യോസ് നാമധാരികളായിരുന്നില്ല. ഇപ്രകാരം കാതോലിക്കാമാരും ഇഗ്നാത്തിയോസ്, ഗ്രീഗോറിയോസ് മുതലായ നാമങ്ങളിൽ അറിയപ്പെട്ടിരുന്നു. (കാതോലിക്കായായ ബാർ എബ്രായതന്നെ മാർ ഗ്രീഗോറിയോസ് എന്ന നാമമത്രെ സ്വീകരിച്ചിരുന്നതു്.) പിന്നീടുണ്ടായ ചില ക്രമീകരണങ്ങളുടെ ഫലമായിട്ടാണു് ഇഗ്നാത്യോസ് എന്നും ബസ്സേലിയോസ് എന്നും ഉള്ള സ്ഥാനനാമങ്ങൾ പാത്രിയർക്കീസന്മാരും കാതോലിക്കാമാരും യഥാക്രമം സ്വീകരിക്കാൻ തുടങ്ങിയതു്.

14-ാം നൂററാണ്ടിൽ തൂർ അബ്ദീനിൽ മർദ്ദീനിലെ പാത്രിയർക്കീസിനോടെതിർത്തു് ഒരു പാത്രിയർക്കാ സിംഹാസനമുണ്ടാവുകയും തൂർഅബ്ദീനിൽ വാണ പാത്രിയർക്കീസന്മാർ തുടരെ ഇഗ്നാത്യോസ് എന്ന സ്ഥാനനാമം സ്വീകരിക്കയും ചെയ്തു. തൂർ അബ്ദീനിൽ പാത്രിയർക്കാ സിംഹാസനം സ്ഥാപിതമായ സാഹചര്യങ്ങൾ ശ്രദ്ധേയമാണു്.

മാർ ബസ്സേലിയോസ് സാലഹോയോ തൂർ അബ്ദീനിലെ മെത്രാപ്പോലീത്താ ആയിരുന്നു.

---

സഹായം എവിടെ നിന്നു വന്നു? "എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിങ്കൽ നിന്നു വന്നു" എന്നല്ലാതെ നീ പറയുമോ? ദൈവം കേട്ടു, കണ്ടു, ഗ്രഹിച്ചു, ഇറങ്ങിച്ചെന്നു, മറുപടിയരുളി.

സ്ത്രീസംജാതരിൽ അഗ്രിമനായ യോഹന്നാൻ സ്നാപകന്റെ ശിരസ്സു ഛേദിച്ചവനും യാതൊരു കുററവും ഇല്ലാതിരുന്ന യേശുക്രിസ്തുവിനെ കൊല്ലുന്നതിൽ കൂട്ടുകൂടിയവനുമായ ഹേരോദാ വിശുദ്ധ സഭയ്ക്കെതിരായി കൈനീട്ടി യാക്കോബു ശ്ലീഹായെ വാൾകൊണ്ടു കൊല്ലിച്ച ശേഷം പത്രോസിനെ പിടിച്ചു തടവിൽ ആക്കി, അദ്ദേഹത്തെ കാക്കുവാൻ നന്നാലു ചേവുകരുള്ള നാലു കൂട്ടത്തെ ചുമതലപ്പെടുത്തി. ഏവംവിധം പത്രോസ് തടവിലായിരിക്കെ സഭ ശ്രദ്ധയോടെ അവനുവേണ്ടി പ്രാർത്ഥന കഴിച്ചുപോന്നു. അദ്ദേഹത്തെ വിസ്തരിപ്പാനിരുന്നതിന്റെ തലേ രാത്രി കർത്താവിന്റെ ദൂതൻ പെട്ടെന്നു് ആ കാരാഗൃഹ മുറിയിൽ പ്രത്യക്ഷനായി. അവിടെ ഒരു വെളിച്ചം പ്രകാശിച്ചു. മാലാകാ പത്രോസിന്റെ വിലാപ്പുറത്തു തട്ടി വേഗം എഴുനേൽക്കുക എന്നു പറഞ്ഞു് അദ്ദേഹത്തെ ഉണർത്തി. ഉടനെ അവന്റെ ചങ്ങല കൈമേൽ നിന്നു വീണു. അരകെട്ടി ചെരിപ്പിട്ടു് തന്റെ പിന്നാലെ വരിക എന്നു മാലാകാ അദ്ദേഹത്തോടു പറഞ്ഞു, അദ്ദേഹം പിന്നാലെ ചെന്നു. അവർ ഒന്നാം കാവലും രണ്ടാം കാവലും കടന്നു് പട്ടണത്തിൽ ചെല്ലുന്ന ഇരുമ്പു വാതിൽക്കൽ എത്തി. അതു അവർക്കു താനേ തുറന്നു. അവർ പുറത്തിറങ്ങി; ഒരു തെരുവു കടന്നു. ഉടനെ ദൂതൻ അദ്ദേഹത്തെ വിട്ടുപോയി. പത്രോസ് അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരുന്നവരുടെ അടുക്കൽ എത്തി. ദൈവം കേട്ടു, കണ്ടു, ഗ്രഹിച്ചു, ഇറങ്ങി വന്നു, മറുപടിയരുളി. പത്രോസിന്റെ സഹായം എവിടെ നിന്നു വന്നു? ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിങ്കൽ നിന്നല്ലയോ വന്നതു്?

വിശുദ്ധ വേദത്തിൽ മാത്രമല്ല, സഭാചരിത്രത്തിലും നാമോരുത്തരുടെയും അനുദിന ജീവിതത്തിലും ഏവം വിധമുള്ള ദിവ്യസഹായത്തിനു ദൃഷ്ടാന്തങ്ങൾ ധാരാളം ഇല്ലയോ? ശാന്തമായി ചിന്തിക്കുക. ദൈവത്തെ നോക്കി മൗനമായിരിക്കുക. വിശ്വാസത്തിൽ ഉറയ്ക്കുക. യഹോവയെ ശരണമാക്കുക, ദൈവത്തെ ഭയപ്പെടുന്ന ഭക്തന്മാർക്കു നന്മ വരും എന്നു നിശ്ചയമായി ഞാൻ അറിയുന്നു.

ഈ വൃദ്ധനായ മെത്രാപ്പോലീത്തായെപററി ഗീവറുഗീസ് എന്ന ഒരു ദയറായക്കാരൻ (റമ്പാൻ) മാർ ഇഗ്നാത്യോസ് ഇസ്മായേൽ പാത്രിയർക്കീസിന്റെ സന്നിധിയിൽ കുരള പറഞ്ഞതിന്റെ ഫലമായി പാത്രിയർക്കീസ്, സാലഹോയോമെത്രാപ്പോലീത്തായെ മുടക്കി. പാത്രിയർക്കീസു മെത്രാനെ വരുത്തുകയോ വിസ്തരിക്കുകയോ ചെയ്യാതെ സ്വഭാവനീതിക്കു (Natuaral Justice) വിരുദ്ധമായി നടത്തിയ ഈ മുടക്കു് അഴിക്കണമെന്നു് അപേക്ഷിച്ചുകൊണ്ടു മെത്രാൻ രണ്ടു പ്രാവശ്യം അദ്ദേഹത്തെ സമീപിച്ചു. എന്നാൽ പാത്രിർയക്കീസാകട്ടെ മെത്രാനെ സ്വീകരിച്ചില്ല എന്നു മാത്രമല്ല, അദ്ദേഹത്തിന്റെ അരമന (സാഫ്റാൻദയറാ) യിലേക്കു മെത്രാനെ പ്രവേശിപ്പിക്കുക്കൂടെ ചെയ്തില്ല. മാർ ബസ്സേലിയോസ് സാലഹോയാ ഭഗ്നാശനായി മടങ്ങിപ്പോയി. അനന്തരം അദ്ദേഹം ഹെസ്നോദേശാധിപതിയായ മ്ലേക്കു് അൽ ഈദാൻ സുൽത്താന്റെ അടുക്കൽ തന്റെ സങ്കടം ബോധിപ്പിച്ചു. അന്യായമായും അകാരണമായും മുടക്കപ്പെട്ട മാർ ബസ്സേലിയോസിന്റെ സങ്കടത്തിനു്, കഴിയുന്ന പരിഹാരം കാണുവാൻതന്നെ സുൽത്താൻ തീരുമാനിച്ചു. അദ്ദേഹം ത്തുർഅബ്ദീൻപ്രദേശത്തുള്ള മേല്പട്ടക്കാരെ വിളിച്ചുകൂട്ടി. മേല്പട്ടക്കാർ സുന്നഹദോസുകൂടുകയും സാലഹോയോ മെത്രാപ്പോലീത്തായുടെ മേലുണ്ടായ മുടക്കു് അന്യായവും അസാധുവുമാണെന്നു തീരുമാനിക്കുകയും മേലിൽ മർദീൻ പാത്രിയർക്കീസുമായി തങ്ങൾക്കു യാതൊരു ബന്ധവും ആവശ്യമില്ലെന്നു പ്രഖ്യാപിക്കുകയും വൃദ്ധനായ സാലഹോയോ മെത്രാപ്പോലീത്തായെ 1364-ൽ അന്ത്യോക്യായുടെയും കിഴക്കൊക്കയുടെയും പാത്രിയർക്കീസ് ആയി വാഴിച്ചു മാർ ഇഗ്നാത്യോസ് എന്നു നാമകരണം ചെയ്യുകയും ചെയ്തു: ഇതു മുതലാണു പാത്രിയർക്കീസന്മാർ തുടരെ ഇഗ്നാത്യോസ് എന്ന നാമം സ്വീകരിച്ചുവരുന്നതായി കാണുന്നതു്.

മർദീൻ പാത്രിയർക്കീസായ മാർ ഇഗ്നാത്യോസ് ഇസ്മായേൽ ആകട്ടെ സംഭവങ്ങൾ ഈ നിലയിൽ വരുമെന്നു വിചാരിച്ചിരുന്നില്ല. അദ്ദേഹത്തിനു് തന്റെ പ്രവൃത്തിയെപററി കഠിനമായ പശ്ചാത്താപമുണ്ടായി. പക്ഷേ അ കാ ല ത്തു ണ്ടാ യ ആ കു റ റ ബോ ധം കൊ ണ്ടു് എന്തുഫലമുണ്ടാകാനാണു്? അദ്ദേഹം അടങ്ങിയില്ല, സുന്നഹോദോസ് വിളിച്ചുകൂട്ടി പുതിയ പാത്രിയർക്കീസിനെ മുടക്കിയിരിക്കുന്നതായി ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചു.

മർദീനിൽ ഒരു പാത്രിയർക്കീസ് വാണുകൊണ്ടിരിക്കെ ത്തുറബ്ദീനിലെ പാത്രിയർക്കീസായതനിക്കു് അധികാരവിനിയോഗത്തിനുസാദ്ധ്യത എത്രമാത്രമുണ്ടായിരിക്കും എന്ന സംഗതി മാർ ഇഗ്നാത്യോസ് സാലഹോയിക്കു് ഒരു ചിന്താകാരണമായിരുന്നു. പൗരസ്ത്യ കാതോലിക്കാ സിംഹാസനം തന്നെ പാത്രിയർക്കീസായി സ്വീകരിക്കയാണെങ്കിൽ അതു തന്റെ സ്ഥാനസ്ഥിരതയ്ക്കു് മതിയായ ഉപാധിയായിരിക്കും എന്നു് അദ്ദേഹം വിചാരിച്ചു. അതിനാൽ പൗരസ്ത്യർ, തന്നെ സ്വീകരിക്കുന്നതിനു് അദ്ദേഹം കാതോലിക്കേററിൽ പെട്ട എപ്പിസ്കോപ്പന്മാർക്കു് എഴുതി. ചില സാഹചര്യങ്ങളുടെ സമ്മർദ്ദംമൂലം ഈ അവസരത്തിൽ കാതോലിക്കാസിംഹാസനത്തിൽ ആളില്ലാതിരിക്കയായിരുന്നു. പാത്രിയർക്കീസിനെ വാഴിക്കുമ്പോൾ കാതോലിക്കായും കാതോലിക്കായെ വാഴിക്കുമ്പോൾ പാത്രിയർക്കീസും സന്നിഹിതരായി സുന്നഹദോസിന്റെ തലവന്മാരായിരുന്നു് സ്ഥാനാവരോധന കർമ്മം നിർവ്വഹിക്കണമെന്നുള്ള നിയമപ്രകാരം പൗരസ്ത്യ കാതോലിക്കായുടെവാഴ്ചയിൽ അന്ത്യോക്യാ പാത്രിയർക്കീസ് എന്നനിലയിൽ താൻ ക്ഷണിക്കപ്പെടണമെന്നു ത്തുറബ്ദീൻ പാത്രിയർക്കീസ് അഭിലഷിച്ചു. പാത്രിയർക്കീസിന്റെ കത്തിനു് എപ്പിസ്കോപ്പന്മാരിൽ നിന്നും യാതൊരു മറുപടിയും ഉണ്ടായില്ല. പാത്രിയക്കീസ് പൗരസ്ത്യഇടവകയിലെകശ്ശീശ്ശന്മാർക്കുംദയറായക്കാർക്കും ജനപ്രമാണികൾക്കു കൂടെയും പ്രത്യേകം പ്രത്യേകം എഴുതി.അവർ മറുപടി അയച്ചു. "പിതാവേ, പലവിധത്തിലുള്ള കേ്ളശങ്ങളാലും നഷ്ടങ്ങളാലും ഞങ്ങൾ വളരെക്ഷീണിച്ചിരിക്കുന്നതിനാൽ ഇവിടെ നിന്നും ഒരു തെരഞ്ഞെടുപ്പു നടത്തുന്നതിനു് നിവൃത്തിയില്ലാതാണിരിക്കുന്നതു്. ഇവിടുത്തെ ഇപ്പോഴത്തെ സ്ഥിതിയിൽ ഭാരം ഏറെറടുക്കുന്നതിനു് ഒരുവനും മുമ്പോട്ടു വരുന്നതിനു് സന്നദ്ധത കാണിക്കുന്നുമില്ല. അതുകൊണ്ടു് അവിടുന്നു് ആരെയെങ്കിലും വാഴിച്ചയച്ചു തന്നാൽ ഞങ്ങൾ സ്വീകരിച്ചുകൊള്ളാം." ഈ എഴുത്തുകിട്ടിയ‌ുടൻ മാർ ഇഗ്നാത്യോസു് സാലഹോയോ തന്റെ സെക്രട്ടറിയെ കാതോലിക്കാ ആയി വാഴിച്ചു കിഴക്കു് അയയ്ക്കുകയും ചെയ്തു. ഇങ്ങനെ കിഴക്കരുടെ അംഗീകരണം സിദ്ധിച്ചതു് ത്തുറബ്ദീൻ പാത്രിയർക്കീസിന്റെ ഒരു വിജയമായിരുന്നു.

എന്നാൽ കിഴക്കരാകട്ടെ, പിന്നീടു് അവരുടെ ഇഛാനുസരണം ചിലപ്പോൾ ത്തുറബ്ദീനിലെ പാത്രിയർക്കീസിനെയും ചിലപ്പോൾ മർദീനിലെ പാത്രിയർക്കീസിനെയും സ്വീകരിച്ചിരുന്നു. മർദീനും ത്തുറ

ബ്ദീനും തമ്മിൽ ശത്രുതയിലും വർത്തിച്ചിരുന്നു. കാലം എല്ലാ മുറിവുകൾക്കും ഒരു ഔഷധമാണല്ലോ.

വിശ്വാസസംബന്ധമായോ ആചാരപരമായോ ഇരു സിംഹാസനങ്ങളും തമ്മിൽ യാതൊരു വ്യത്യാസവുമില്ലായിരുന്നതിനാൽ ശത്രുത്വം ക്രമേണ തേഞ്ഞുമാഞ്ഞുവന്നു. മാർ ഇഗ്നാത്യോസ് സാലഹോയോപാത്രിയക്കീസ്, 1389-ൽകാലംചെയ്തു. വർഷങ്ങൾ 82കഴിഞ്ഞു. നാലുപാത്രിയക്കീസന്മാർകൂടി സാലഹോയോപാത്രിയക്കീസിന്റെ പിൻഗാമികളായി വന്നു കടന്നുപോയി. അഞ്ചാമൻമാർഇഗ്നാത്യോസ് ബർസബ്സോ പാത്രിയക്കീസാണ്. മർദീനിൽമാർ ഇസ്മായേൽ പാത്രിയക്കീസിനുശേഷംഅഞ്ചു പാത്രിയക്കീസന്മാർ കൂടി കടന്നുപോയി. അവിടെ മാർ ഇഗ്നാത്യോസ് കാലേബ് പാത്രിയക്കീസാണ്. തൂറബ്ദീൻ പാത്രിയക്കീസ് മൂറോൻ കൂദാശ ചെയ്യുവാൻ നിശ്ചയിച്ചു. ഈ കൂദാശയ്ക്കു് അദ്ദേഹം മർദീൻ പാത്രിയക്കീസിനേയും പൗരസ്ത്യ കാതോലിക്കായേയും ക്ഷണിച്ചു. സുപ്രധാന സന്ദർഭങ്ങളിൽ പരസ്പരംക്ഷണിക്കുന്നതിനും കർമ്മങ്ങളിൽ പങ്കെടുക്കുന്നതിനും വിരോധമില്ലാത്ത സ്ഥിതി വന്നുചേർന്നു. അങ്ങനെ ശത്രുത്വം തീർന്നു എങ്കിലും സിംഹാസനങ്ങൾ തുടർന്നു.

1494-ൽ, ബർസബ്സോയുടെ, ഒരു പിൻഗാമിയായിരുന്ന മാർ ഇഗ്നാത്യോസ് മസഊദ് പാത്രിയക്കീസും തൂർ അബ്ദീൻകാരും തമ്മിൽ ശണ്ഠയുണ്ടായി. ഇദ്ദേഹം തന്റെ ഇടവകയിലെ എപ്പിസ്കോപ്പന്മാരോട് ആലോചിക്കാതെയും അവരെ കൂടാതെയും യഥേഷ്ടം മെത്രാപ്പോലീത്തന്മാരെ പട്ടം കെട്ടുവാൻ തുടങ്ങി. ആരാണു മെത്രാനെന്നും ആരാണ്. റമ്പാനെന്നും ഒരുവനും അറിവാൻ പാടില്ലാത്തവണ്ണം മെത്രാന്മാരുടെസംഖ്യ വർദ്ധിച്ചതായി ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നു. ഈപ്രവൃത്തിയിൽ ഇടവക മെത്രാന്മാർ കുപിതരായി. അവർ അധികാരികളുടെ അടുക്കൽ ആവലാധിപ്പെട്ടു. അധികാരികൾ അദ്ദേഹത്തെ ബന്ധിച്ചു. അദ്ദേഹത്തിന്റെ സ്നേഹിതന്മാരോ അദ്ദേഹം വാഴിച്ച മെത്രാന്മാരോ അദ്ദേഹത്തെ വിട്ടുവിപ്പാൻ മുമ്പോട്ടു് വന്നില്ല. അധികാരികൾ 500 ദീനാറാ പിഴയിട്ടു. പിഴ ഒടുക്കാൻ അദ്ദേഹത്തിനു് ശക്തിയില്ലായിരുന്നു. ദേശത്തുകൂടി സഞ്ചരിക്കാൻ സ്വാതന്ത്ര്യം കിട്ടിയാൽ ദീനാറാ ഒടുക്കിക്കൊള്ളാമെന്ന് അദ്ദേഹം ഏൽക്കുകയാൽ വിട്ടയക്കപ്പെട്ടു. എങ്കിലും അദ്ദേഹത്തോടു് ആരും അനുഭാവം പ്രകടിപ്പിച്ചില്ല. അതിനാൽ അദ്ദേഹം മർദീനിൽ കാലസീൻ എന്ന ഗ്രാമത്തിൽ അഭയംതേടി, അവിടെവച്ചു് തൂറബ്ദീനിലെ അധികാരികൾക്കും ജനങ്ങൾക്കും ഓരോ കത്തുകൾ എഴുതി. തൂറബ്ദീൻകാർക്കയച്ച കത്തിൽ "മേലാൽ തൂറബ്ദീനിൽ എനിക്കു പിൻഗാമികളായി ഒരുവനും വാഴിക്കപ്പെടരുതു്. സുറിയാനിക്കാർക്കു് മർദീനിൽ ഒരു പാത്രിയർക്കീസുണ്ടു്. അതുമതി" എന്നു അനുശാസിച്ചിരുന്നു.

പാത്രിയർക്കീസിനെ ബഹിഷ്കരിക്കുന്നതിനു ശ്രമിച്ച തൂറബ്ദീനിലെ മെത്രാപ്പോലീത്തന്മാരും പൊടുന്നനവേ ഈ അഭിപ്രായം സ്വീകരിക്കയാണുണ്ടായതു്. അവർ തങ്ങളുടെ അഭിപ്രായവും പാത്രിയർക്കീസായിരുന്ന മാർ ഇഗ്നാത്യോസ് മസഊദിന്റെ അഭിമതവും ദേശത്തെ അധികാരികളെയും, മർദീൻ പാത്രിയർക്കീസ് ആയ ഇഗ്നാത്യോസ് നൂഹിനെയും അറിയിച്ചു. തൂർ അബ്ദീനിലെ അധികാരികളിൽ നിന്നും വേണ്ട അനുകൂല്യം മർദീൻ പാത്രിയർക്കീസിനു് സിദ്ധിക്കയും ചെയ്തു. എല്ലാവരും അദ്ദേഹത്തെ സ്വീകരിച്ചു.. അദ്ദേഹംഅവരെയും സ്വീകരിച്ചു. ഏതാണ്ടു് ഒരു നൂററാണ്ടു മുമ്പ്, മർദീൻ പാത്രിയർക്കീസായ ഇസ്മായേൽ തൂർ അബ്ദീനിലെ സാലഹോയോ മെത്രാപ്പോലീത്തായെ മുടക്കിയതുമൂലം സഭയിലുണ്ടായ ഭിന്നതയും വിരിച്ചിലും പരസ്പര സ്വീകരണംമൂലം 1495-ൽ അവസാനിച്ചു. തൂറബ്ദീനിലെ സാലഹോയോ പത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ പിൻഗാമികളുടെയും പട്ടത്വത്തിൽ മുൻമുടക്കുമൂലം ആരംഭ കാലങ്ങളിൽ ആരോപിതമായ ക്രമരാഹിത്യവാദം ക്രമേണ ബലഹീനങ്ങളായിത്തീരുകയും പരസ്പരസ്വീകരണംമൂലം സഭയിൽ വീണ്ടും സമാധാനം സംജാതമാകയും ചെയ്തു.

മർദീൻ പാത്രിയക്കീസാകട്ടെ, തൂർ അബ്ദീനിൽ അധികാരം പിടിച്ചു പററാൻ ശ്രമിക്കാതെ സമചിത്തതയോടെ വർത്തിച്ചിരുന്നു. തൂറബ്ദീനിലെ മസ്ഊദ് പാത്രിയക്കീസിന്റെ കല്പനയും മെത്രാപ്പോലീത്തന്മാരുടെ അഭിമതവും ഒത്തിണങ്ങി വന്നപ്പോൾ അദ്ദേഹം സമ്മതിക്കയാണുണ്ടായതു്. മർദീനിലെ പാത്രിയക്കീസിനാൽ മുടക്കപ്പെട്ട ഒരു മെത്രാൻ എതിർ പാത്രിയക്കീസായി എഴുന്നേററിട്ടു് അദ്ദേഹത്തിൽ നിന്നുണ്ടായ കൈവയ്പു അസാധുവാണെന്നു് ആരും ശഠിച്ചില്ല. ഒരു ദയറായക്കാരന്റെ ഏഷണിക്കു വിധേയനായി മാർ ഇസ്മായേൽ പാത്രിയക്കീസ് മാർ സാലഹോയോ മെത്രാപ്പോലീത്തായുടെ മേൽസ്വാഭാവ നീതിക്കു വിരുദ്ധമായി പ്രയോഗിച്ച മുടക്കുമൂലമുണ്ടായ പിളർപ്പ് ഒരുനൂററാണ്ടിൽപരംകാലം നീണ്ടുനിന്നു

ചെറുകഥ

# കലാലയത്തിൽ നിന്ന്....?

(ഫാദർ ജോസ് പുലിക്കോട്ടിൽ)

"വമ്പിച്ച കൊലപാതകം—ഹോട്ടൽ മാനേജർ അതിദാരുണമായി വധിക്കപ്പെട്ടു. ഹോട്ടൽ സ്റ്റാറിന്റെ മുൻവശത്തു [illegible] ത്യനന്നാക്കുകാരനായ 'ഹമീർ' എന്ന ഒരു യാചകൻ ഘാതകനെന്നു സംശയിച്ച് അറസ്റ്റ് ചെയ്യപ്പെട്ടതായിറിയുന്നു". അന്നത്തെ ദിനപ്പത്രത്തിലെ സ്വന്തം ലേഖകന്റെ റിപ്പോർട്ട് വർക്കിച്ചേട്ടൻ നിർവ്വികാരനായി വായിച്ചു. ആ വൃദ്ധഹൃദയം പിടഞ്ഞു. ഘാതകനെന്ന് സംശയിക്കപ്പെടുന്ന ആ മുസ്ളീം യാചകനെക്കുറിച്ച് അയാളുടെ മനസ്സിൽ സഹതാപം ആണ് തോന്നിയത്—അയാൾ സ്വയം പിറുപിറുത്തു. "എരിപൊരികൊള്ളുന്ന ഒരു ചാൺ വയറിനുവേണ്ടിയായിരിക്കുമോ ഈ കൊലപാതകം—ആവാം". അയാൾ ആ ദിനപ്പത്രം മടക്കിപ്പിടിച്ച് അൽപ്പനേരം ചിന്താകുലനായി തല കുനിച്ചിരുന്നു.

ഒന്നു രണ്ടു മാസം മുമ്പ് തന്റെ ഏക മകനായ ജോൺ കലാലയത്തിൽ നിന്ന് ബഹിഷ്കൃതനായെന്നുള്ള ദുഃഖവാർത്ത വർക്കിച്ചേട്ടൻ അറിഞ്ഞിട്ട് ദിവസങ്ങൾ രണ്ടേ ആയിട്ടുള്ളൂ. "വീട്ടിലേക്കു തിരിച്ചുവരാതെ, അവൻ എങ്ങോട്ടെന്നില്ലാതെ ഇറങ്ങിത്തിരിച്ചിരിക്കുമോ? അവന്റെ ജീവിതത്തിലെ പരാജയത്തെ സഹിക്കാനാവാതെ വല്ല അവിവേകവും പ്രവർത്തിച്ചുകാണുമോ ....? പണയത്തിൽ പെട്ടിരിക്കുന്ന ഏക സമ്പാദ്യമായ ആ ചെറുവയലും വിറ്റ് ഞാൻ പണം എങ്ങോട്ടാണയക്കേണ്ടത്? അവൻ എവിടെയായിരുന്നാലും സുഖമായി ജീവിക്കുന്നു എന്നറിഞ്ഞാൽ മതിയായിരുന്നു". വിവിധങ്ങളായ വേവലാതികളാൽ ആ പിതൃഹൃദയം തുടിച്ചു.

X X X X

മാസങ്ങൾ ഒന്നു രണ്ടു കഴിഞ്ഞു. ഏതു ദുഃഖവും കാലപ്പഴക്കത്താൽ മാഞ്ഞു പോകും. മാതൃവിഹീനയായ തന്റെ ഏക കൊച്ചുമകളുടെ ഇടയ്ക്കിടെ ചേട്ടനെ പററിയുള്ള അന്വേഷണം—ആ നിഷ്കളങ്ക മിഴികളിലെ നിർമ്മല ബാഷ്പം—ആ പിതാവിന്റെ തപ്തഹൃദയത്തെ തല്ലിത്തകർത്തു.

"ഒരു കത്തുണ്ട് സാറെ". തപാൽ ശിപായിയുടെ പെട്ടെന്നുള്ള വിളി ചിന്താകുലനായ വർക്കിച്ചേട്ടനെ ചിന്തയിൽ നിന്ന് ഉണർത്തി. അയാൾ ആ കവറിന്റെ പുറത്തുള്ള മേൽവിലാസം സൂക്ഷിച്ചു. സുപരിചിതമായ കൈപ്പട! വിദ്യുൽ പ്രവാഹം ഏററതുപോലെ അയാളൊന്ന് ഞെട്ടിപ്പിടഞ്ഞു. മകളെ മടയിൽനിന്നും ഇറക്കി, വിറയ്ക്കുന്ന കൈകളോടെ അയാൾ ആ കത്തു തുറന്നു.

പ്രിയപ്പെട്ട അപ്പാ!!!

അപ്പനെന്നു അങ്ങയെ വിളിക്കുവാൻപോലും ഞാൻ ശങ്കിക്കുന്നു. ഇല്ല! ഇനിയും ഈ നികൃഷ്ടനായ മകനിൽ നിന്നും അപ്പാ! എന്നുള്ള വിളി അങ്ങ് കേൾക്കുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. കാരഗൃഹത്തിന്റെ കനത്തകരിങ്കൽ ഭിത്തിയിലെ ആ ഇരുമ്പഴികൾക്കിടയിൽ കൂടെ പ്രവഹിക്കുന്ന നേരിയ വിദ്യുൽപ്രഭയിലാണ്, ഞാൻ ഈ കത്തു കുറിക്കുന്നത്. നിയമത്തിന്റെ പേരിൽ മനുഷ്യത്വത്തെ കണികാണുവാൻപോലും സാധിക്കാത്ത ഈ ജയിൽ ഭിത്തികളുള്ളിൽ എനിക്ക് അദ്യാവസാനമായി കണ്ടുമുട്ടുവാൻ സാധിച്ചിട്ടുള്ള ഒരു സഹൃദയന്റെ കാരുണ്യമാണ് ഈ കടലാസ്സുതുണ്ടുപോലും! മരവിച്ചുപോയ ആ ഹൃദയത്തിൽ അവശേഷിച്ചിട്ടുള്ള ഒരു തുള്ളി രക്തമായിരിക്കാം അയാളുടെ സംഭാവനയായ ഈ ചുവന്ന മഷി. ഈ തുരുമ്പിച്ച തൂലികയും ആ സഹൃദയന്റെ സം

---

എന്ന വസ്തുത ശ്രദ്ധേയമാണ്. [illegible] ഏഷണിയും മൂലം മുടക്കാകുന്ന ആയുധം പ്രയോഗിച്ചതിനാലാണല്ലോ ഇന്നു മലങ്കര സഭയും രണ്ടു കക്ഷികളായി പിളർക്കപ്പെട്ടിരിക്കുന്നത്. മലങ്കരസഭയുടെ നന്മയെയും പുരോഗതിയേയും ആത്മാർത്ഥമായി ആഗ്രഹിക്കുകയും ഈ സഭയുടെ അപ്പോസ്തോലികവും നൈസർഗ്ഗികവുമായ സ്വാതന്ത്ര്യം അപകടത്തിലാകരുത് എന്നു കരുതുകയും ചെയ്യുന്ന പക്ഷം ഈ സഭയിലെ പിളർപ്പു വിനാ വിളംബം പരിഹരിക്കാവുന്നതാകുന്നു.

മലങ്കര സഭാംഗങ്ങളായ നാം ഭിന്നിച്ചു നിൽക്കുന്നതുകൊണ്ടുള്ള നഷ്ടവും ക്ലേശവും വിദേശികൾക്കല്ല ഈ സഭാംഗങ്ങൾക്കാകുന്നു ഉള്ളത് എന്നു നാം ഓർക്കണം. മാർതോമ്മാ ശ്ലീഹായുടെ സഭ പരമാധികാര സംയുക്തമായി ഭാരതത്തിൽ അവളുടെ ചുമതലകൾ നിർവ്വഹിക്കുവാനുള്ള കാലം ഇതാകുന്നു; ഇപ്പോൾ തന്നെയുമാകുന്നു.

ഭാവനയാണ്. ഒരു പക്ഷേ എൻെറ ഹൃദയരഹസ്യങ്ങളെ കുത്തിച്ചോർത്തുവാൻ മാത്രം അയാൾ അതു് ഉപയോഗിച്ചേക്കാം. ഈ കത്തു് അങ്ങയുടെ കൈയ്യിൽ എത്തുമെന്നുള്ള സുദൃഢ പ്രതീക്ഷയും എനിക്കില്ല.

അപ്പാ!! അതെ, ഒന്നുകൂടി ഞാൻ വിളിക്കട്ടെ—ഇക്കഴിഞ്ഞ ഒന്നരവർഷം ഞാൻ അങ്ങയെ കബളിപ്പിച്ചു് ജീവിക്കുകയായിരുന്നു. അന്നു് എന്നെ ഉപദേശിച്ച വാചകങ്ങൾ ഇന്നു് ഞാൻ ഓർക്കുന്നു. പരീക്ഷാഫലം പുറത്തറിഞ്ഞ ദിവസം ഭാവനകളുടെ പൂഞ്ചിറകു് വിടുർത്തി കലാലയ പരിസരങ്ങളിലേക്കു് പാറിപ്പറക്കുന്ന എൻെറ യുവഹൃദയത്തെ അങ്ങു് തികച്ചും സാന്ത്വനപ്പെടുത്തി. എല്ലാം ഇന്നലെ കഴിഞ്ഞതുപോലെ തോന്നുന്നു.

കൊച്ചുമേരീ!! ഞാൻ കോളജിലേക്കു് പുറപ്പെട്ട ദിവസം, എന്തെല്ലാം വാഗ്ദത്തങ്ങളാണു് നീ എന്നെക്കൊണ്ടു ചെയ്യിച്ചതു്. അന്നു് നീ ആവശ്യപ്പെട്ട ചുവന്ന പട്ടുതുണി!!—അനിയത്തീ! ഇന്നു്, ഇപ്പോൾ, ആ ചുവന്ന തുണി ഞാനാണു് ധരിച്ചിരിക്കുന്നതു്.

അപ്പാ! അന്നു്, പ്ളാററ്ഫോറത്തിൽനിന്നു് വണ്ടിയിളകാനുള്ള അവസാന നിമിഷംവരെ അങ്ങു് ഉപദേശിച്ചുകൊണ്ടിരുന്ന വാചകങ്ങൾ ഇപ്പോൾ ഞാൻ ഓർക്കുന്നു. "സ്വതന്ത്രമായ ഒരു നവജീവിതത്തിലേക്കാണു് നീ പ്രവേശിക്കുന്നതു്. ഇതു് എൻെറ കഴിവുകൾക്കപ്പുറമാണു്. നാശത്തിലേക്കു് പതിക്കാതിരിക്കുവാൻ ആലോചിച്ചും സൂക്ഷിച്ചും പ്രവർത്തിക്കണം." ഇപ്പോൾ അവ എൻെറ കാതുകളിൽ മുഴങ്ങുന്നു. അന്നു് അങ്ങയെ വിട്ടുപിരിഞ്ഞതിനാലുള്ള ചിന്താഭാരത്തിൽ വണ്ടിയിൽ നിന്നിറങ്ങുവാൻ തന്നെ ഞാൻ മറന്നുപോയേനെ—അടുത്തിരുന്ന ഒരു മലയാളി എന്നെ ഓർമ്മപ്പെടുത്തിയില്ലായിരുന്നെങ്കിൽ. അന്നുതന്നെ ഞാൻ കോളജു് ഹോസ്റ്റലിൽ ചേർന്നു. അതുമുതലുള്ള എൻെറ ജീവിതത്തിലെ ഓരോ സംഭവവികാസങ്ങളും ഞാൻ തുറന്നു പറയാം. എന്തിനു് ഒളിച്ചുവയ്ക്കണം. ആ ഹൃദയഭാരം കൂടി എന്തിനു് ആ കാലപാശത്തലപ്പിൽക്കിടന്നു് പിടയ്ക്കണം?

കുറച്ചു് മാസത്തേക്കു് ഞാൻ യാതൊരു കൂട്ടുകെട്ടും കൂടാതെ ജീവിച്ചു. എൻെറ സഹപാഠികൾ വലിയ പണക്കാരായിരുന്നു. എൻെറ അടുത്ത മുറിയിലും പ്രത്യേകിച്ചു് എൻെറ മുറിയിലും താമസിച്ചിരുന്നവർക്കു് കേവലം ദരിദ്രനായ എൻെറ അപരിഷ്കൃത ജീവിതം ശല്യമായിത്തുടങ്ങി. ഏതുവിധേനയും ഹോസ്റ്റലിൽ നിന്നു് എന്നെ ബഹിഷ്കൃതനാക്കുവാൻ അവർ ആലോചന നടത്തി. ഹാ! പരിഷ്കാരത്തിൻെറയും അമിതസുഖലോലുപത്തിൻെറയും ലഹരിയിൽ മതിമയങ്ങിയിരുന്ന ആ യുവകേസരികൾക്കു് ദാരിദ്ര്യത്തിൽ നിന്നു് ഉടലെടുത്ത ഈ നിരപരാധിയുടെ ചുടുനിശ്വാസംപോലും അസഹനീയമായി. ഹോസ്റ്റലിൽ നിന്നും ബഹിഷ്കരിക്കപ്പെട്ടാൽ വിദ്യാഭ്യാസത്തിനുവന്നേക്കാവുന്ന വിഘാതത്തെ ഭയന്നു് ക്രമേണ ഞാനും അവരുടെ വിനോദങ്ങളിൽ പങ്കെടുക്കുവാൻ നിർബന്ധിതനായിത്തീർന്നു. താമസിക്കുന്ന പുരയിടം പോലും വിററു് ഉൽകൃഷ്ട ഭാവിയെ വിഭാവനം ചെയ്തുകൊണ്ടു് കഷ്ടപ്പെട്ടു ജീവിച്ചിരുന്ന അങ്ങയെ, ഞാൻ കൂടുതൽ കഷ്ടപ്പെടുത്തി. അതെ—എൻെറ ജീവിതച്ചിലവുകൾവർദ്ധിച്ചു. അവിടെ നിന്നയച്ചിരുന്ന സംഖ്യയിൽ ഒരു ഭീമഭാഗം തന്നെ എൻെറ അമിത സുഖലോലുപ ജീവിതത്തിന്നായി ചിലവഴിക്കപ്പെട്ടു. പരിഷ്കാരത്തിൻെറ പേരിൽ ഇന്നത്തെ യുവാക്കൾ അഭിനയിക്കുന്ന പേക്കൂത്തുകളിൽ ഞാനും അനല്പമായിലയിച്ചു. പുകവലി എൻെറ സ്നേഹിതന്മാരുടെനിർബന്ധത്താൽ "ഹരിശ്രീ" വെച്ചു് ആ സ്വഭാവം ക്രമേണ വർദ്ധിച്ചു,പഠിപ്പിച്ചവനെപോലും അതിലംഘിച്ചു.

അടുത്തതു് അപ്പാ! അതു് ഈ അവസാന നിമിഷത്തിൽപോലും അവിടുത്തെ മുമ്പിൽ പറയുവാൻ ഞാൻശങ്കിക്കുന്നു. ഹാ!—അന്നത്തെ രാത്രി. സായാഹ്നസവാരിക്കിറങ്ങി എൻെറ സ്നേഹിതന്മാരും ഞാനും. അന്നുരാത്രി പന്ത്രണ്ടുമണിക്കുശേഷം ഭയങ്കരമായ കൂരിരുട്ടിൽ തപ്പിത്തടഞ്ഞു് നീരത്തിലുള്ളഉരുളൻ കല്ലുകളുമായി മൂക്കുകൊണ്ടും കാൽവിരലുകൾകൊണ്ടും ഒരു സമരം തന്നെ നടത്തി ഒരു വിധത്തിൽഹോസ്റ്റലിൻെറമതിൽകെട്ടിനുള്ളിൽ ചാടിവീണു—അതെ മദ്യപാനത്തിൻെറ പ്രാരംഭദിനമായിന്നു അന്നു്. പിന്നീടു് എത്ര എത്ര രാത്രികൾ ഞങ്ങൾ മദ്യഷാപ്പുകളുടെ വെറും തറയിൽ കിടന്നുറങ്ങിയിട്ടുണ്ടു്. നിയമത്തിൻെറ പേരിൽ എത്രയെത്ര രാത്രികൾ ആപട്ടണത്തിലെ ലോക്കപ്പിൽ മൂട്ട കടി ഏററിട്ടുണ്ടു: എന്തിനധികം! ഞങ്ങളുടെ ദുർന്നടപ്പുമൂലം ഞങ്ങൾകോളജു് ഹോസ്റ്റലിൽ നിന്നും ബഹിഷ്കൃതരായി: മദ്യവില്പനയ്ക്കും, മററു വികൃതങ്ങൾക്കും പേരുകേട്ട ഒരു ഹോട്ടൽ ആയിരുന്നു ഞങ്ങളുടെ പിന്നെയുള്ള സങ്കേതം. "ഹോഹോട്ടൽ ഡില്ലിക്സ്". മദ്യപാനികളുടെ സങ്കേതമായിരുന്നു ആ ഭോജനശാല. നിഷ്കളങ്കനായ അങ്ങു് സ്വത്തുക്കളിൽ അവശിഷ്ടമായ ആ

ചെറുവയലും കൂടി പണയപ്പെടുത്തി മകന്റെ വിദ്യാഭ്യാസത്തിനെന്ന ഒരു കൃതാർത്ഥതയോടെ കരുതി കഴിച്ചു—എന്നാൽ മകനോ—ഹോസ്റ്റലിൽനിന്നു പുറംതള്ളപ്പെട്ടതുമൂലം ആരംഭിച്ച ഞങ്ങളുടെ സ്ട്രൈക്ക് കാരണം കോളജിൽ നിന്നുപോലും ഞങ്ങൾ പുറത്താക്കപ്പെടുകയും അതിന്റെ പേരിൽ ഞങ്ങൾ കമ്മ്യൂണിസ്റ്റ് കൂട്ടുകെട്ടുപിടിച്ച് വിപ്ലവങ്ങൾ ഉണ്ടാക്കുകയും ചെയ്തു. കമ്മ്യൂണിസ്റ്റ് സഖാക്കൾക്കും അങ്ങയുടെ പണം നിർല്ലോഭം ഞാൻ സംഭാവന ചെയ്തു. അങ്ങയുടെ മകൻ, നികൃഷ്ടനായ ഞാൻ, കർഷക രക്തത്തിന്റെ മറുവിലയായ ആ വെള്ളിത്തുട്ടുകൾകൊണ്ട് . പിന്നെ എന്തെല്ലാം ചെയ്തുവെന്നോ? ആ ഹോട്ടൽ മാനേജരുടേയും അവിടത്തെ വെപ്പാട്ടികളുടേയും മടിശീലകൾ വീർപ്പിച്ചു. എന്റെ അജ്ഞത കണ്ടിട്ടായിരിക്കാം. ആ വെള്ളിത്തുട്ടുകൾ എന്റെ നേരെ പൊട്ടിച്ചിരിച്ചു. പിന്നെയും ദിവസങ്ങൾ–ആഴ്ചകൾ കടന്നുപോയി. മാസം മൂന്നു കഴിഞ്ഞു. മാനേജർ പണത്തിനു തിരക്കി. അവസാനമാസത്തെ പണം മാനേജർക്കു കൊടുക്കുവാൻ അവിടുന്നു അയച്ചു തന്ന സംഖ്യ മററു ചിലവുകൾ മൂലം തികഞ്ഞില്ല. പക്ഷെ എന്റെ സ്നേഹിതന്മാരുടെ ശുപാർശമൂലം ഒന്നു രണ്ടാഴ്ചകൾ തള്ളിനീക്കി. പണത്തിനു് യാതൊരു വഴിയും കണ്ടില്ല. എന്റെ കമ്മ്യൂണിസ്റ്റ് സഖാക്കൾ എന്നെ വിട്ടുമാറി. പ്രിയപ്പെട്ട സ്നേഹിതന്മാർ എന്നോട് സംസാരിക്കാതായി. മാനേജരുടെ ക്ഷമയററു. എവിടെ നോക്കിയാലും എവിടെ ചെന്നാലും പണം പണം. അന്നു ഞാൻ പഠിച്ചു ലോകമെന്താണെന്നു്.

അന്നു രാത്രി എന്റെ ജീവിതത്തിലെ ഒരു നവീനാദ്ധ്യായം കൂടെ തുറന്നു. ഞങ്ങളുടെ ശയന മുറിയുടെ ഒരു മൂലയിൽ ഇരുന്ന ആ തുകൽപ്പെട്ടിയിന്മേൽ ഞാൻ കണ്ണുവച്ചു. വെള്ളി സമാനമായ താഴ് ആ നേരിയ വിദ്യുൽപ്രഭയിൽ മിന്നിത്തിളങ്ങി. അതിനകത്തു നിന്നു് സ്വാതന്ത്ര്യത്തിനുവേണ്ടി വെമ്പുന്ന ഏതോ ഒന്നു് എന്നെ മാടി വിളിച്ചു. "RAVI" വെള്ളി ഗിൽട്ടിലുള്ള ആ നാലക്ഷരം--രവി; എന്റെ സ്നേഹിതൻ—അവൻ എന്നെ വഞ്ചിച്ചു, ആദ്യമായി എന്റെ ചുണ്ടുകളിൽ മദ്യത്തിന്റെ ഗ്ലാസ് അടുപ്പിച്ച ആ കൈ, ഒരു നാളെ, എന്റെ നേരേ ചൂണ്ടുകയില്ലെന്നു് ആരറിഞ്ഞു.! അനർഹമായ അയാളുടെ ഔദാര്യം ഒന്നര മാസത്തോളമായി ചില്ലറയായി ഞാൻ അനുഭവിപ്പാൻ തുടങ്ങിയിട്ടു്. അടുത്ത ഭാവിയിൽ അവനിൽ നിന്നും ഉണ്ടായേക്കാവുന്ന ആ നിർദ്ദാക്ഷിണ്യതാക്കീതു് ഞാൻ ഭാവനയിൽ കണ്ടു. ചുമരിലുള്ള ക്ലോക്കിൽ മണി പത്തടിച്ചു. ചുമരരികിൽ പട്ടുമെത്തയിൽ നിർബാധം ശയിച്ചിരുന്ന രവിയെ ഞാൻ സൂക്ഷിച്ചു. ഞാൻ ഉറങ്ങുവാൻ കിടന്നു, എനിക്കുറക്കം വന്നില്ല. ക്ലോക്കിലെ "ടിക്ക് ടിക്ക്" ശബ്ദം ആ ശ്മശാന മൂകതയെ ഭേദിച്ചു കൊണ്ടിരുന്നു. കടിഞ്ഞാണില്ലാത്ത കുതിരയെപ്പോലെ എന്റെ മനസ്സു പതറി നടന്നു് ഒടുവിൽ അതു് ആ തുകൽപ്പെട്ടിമേൽ ചെന്നവസാനിച്ചു. പണം! അതു് ഒരിക്കലും ഒരിടത്തു് അടക്കി വെക്കുവാനുള്ളതല്ല. പക്ഷെ –ഇല്ല—അതിൽ അന്യായമൊന്നുമില്ല. എല്ലാവർക്കും അനുഭവിക്കണം. ഞാൻ ആ നേരിയ പ്രകാശത്തിൽ സാവധാനം നടന്നു് ആ പെട്ടിയിൽ കൈവച്ചു. എന്റെ കൈകൾ വിറച്ചു. അർദ്ധപ്രജ്ഞനായി എത്തിയിരുന്ന രവി പെട്ടിയുടെ താഴ് പൂട്ടിയിരുന്നില്ല. പേഴ്സ് എന്റെ കൈയ്യിലായി. ആശ്വാസത്തിന്റെ ഒരു നിശ്വാസം എന്നിൽ നിന്നു് ഉയർന്നു. ഒട്ടും താമസിയാതെ ഞാൻ ഗോവണിയിറങ്ങി. ഞാൻ നടുത്തളത്തിലെത്തി. അവിടെ ചിലർ മാനേജരുമായി "വെടി" പറഞ്ഞുകൊണ്ടിരുന്നു. ഞാൻ നേരെ മുൻവശത്തെ കതകിനെ സമീപിച്ചു.

"എയ് മിസ്റ്റർ. ഈ നേരത്തു്. ഉം. ഉം. നടക്കട്ടെ". മാനേജരുടെ നിന്ദാപൂർവമായ ആ ചോദ്യം എന്നെ വിറളിയെടുപ്പിച്ചു. ഞാൻ നേരെ റയിൽവേ സ്റ്റേഷനിലെത്തി. ഞാൻ ആ പേഴ്സ് തുറന്നു നോക്കി. പ്രതീക്ഷിച്ചിരുന്നത്രയും സംഖ്യ അതിലില്ലായിരുന്നു. ആകെ ഒൻപതു രൂപയും കുറച്ചു ചില്ലറയും മാത്രം. തെക്കോട്ടുള്ള അടുത്ത വണ്ടിക്കു് ടിക്കററു വാങ്ങി. വണ്ടി വന്നയുടനെ അതിനകത്തു് വേഗം ഞാൻ കടന്നു കൂടി. ആ ക്രൂരിരുട്ടിനെ വെട്ടിക്കീറിക്കൊണ്ടു് വണ്ടി കുതിച്ചു പാഞ്ഞു. ജനലിനരികെ ഇരുന്ന ഞാൻ പുറമെയുള്ള അന്ധകാരത്തിലേക്കു് തുറിച്ചു നോക്കിക്കൊണ്ടിരുന്നു. അതെ, എന്റെ മുമ്പിൽ നിവർത്തി വച്ചിട്ടുള്ള പുതിയ ഒരു അദ്ധ്യായത്തിലേക്കു്.

മദ്രാസ് പട്ടണത്തിൽ ഞാൻ ഒരു പ്രഭാതസമയത്തു് ചെന്നിറങ്ങി. കൈയ്യിൽ ഉള്ള പണമെല്ലാം തീർന്നു പോയിരുന്നു. അപ്പാ! അപ്പനു് ഒരു കത്തെഴുതുവാൻ ഞാൻ അപ്പോൾ ആഗ്രഹിച്ചു: പക്ഷെ എന്റെ കൈകൾ വിറച്ചു. എന്തിനധികം, ഞാൻ അവിടത്തെ ഒരു ഹോട്ടലിന്റെ എച്ചിൽ തൊട്ടിയെ അഭയം പ്രാപിച്ചു. ആ കുപ്പത്തൊട്ടിയെ അവലംബമാക്കി ദിവസങ്ങൾ കുറെ കഴിച്ചു. ഒരു ഉദ്യോഗത്തിനായി ഞാൻ വളരെ ശ്രമിച്ചു. ഫലമുണ്ടായില്ല. മിലിട്ടറി ഉദ്യോഗസ്ഥന്മാർ പോലും എ

# റോമൻ ദുരുപദേശങ്ങൾ

(തുടർച്ച)

(ഫാദർ. തോമസ്സ് കൊററാത്തുവിള)

ബ: റീത്തച്ചന്റെ ഉപദേശങ്ങളിൽ ഒന്നാമത്തേതു "ആദിമകാലംമുതൽ നിലനിന്നു വരുന്ന ഏക സത്യസഭ റോമൻസഭ മാത്രമാകുന്നു എന്നാണല്ലൊ. ഇപ്രകാരം ഉപദേശിച്ച അച്ചന്റെ നിഷ്കളങ്കതയെ ചോദ്യം ചെയ്യേണ്ടതില്ല. അദ്ദേഹം അങ്ങനെ 'വിശ്വസിക്കുന്നുണ്ടായിരിക്കാം. പടനായകന്റെ ഉത്തരവിനെ അനുസരിച്ച് മുമ്പോട്ടു പാഞ്ഞ് മരണമടഞ്ഞ ആ 600 വീരാത്മക്കളെ സംബന്ധിച്ച് ആംഗ്ലേയ കവി റെന്നിസൺ (Tenneyson) എഴുതിയ കവിതയിലെ ചില വ

ന്റെ അനാരോഗ്യാവസ്ഥയിൽ ഒരു ചെറു ഉദ്യോഗവും നൽകിയില്ല. ചോരച്ചെങ്കൊടിയും കൈയ്യിലേന്തി നടക്കുന്ന കമ്മ്യൂണിസ്റ്റ് സഖാക്കളോട്ട് ഞാൻ സങ്കടം പറഞ്ഞു. സാധുക്കളുടെ സഖാക്കൾ എന്നു് സ്വയം അഭിമാനം കൊള്ളുന്ന ആ ചൂഷണക്കാർ എന്റെ അഭ്യർത്ഥനയെ വിലവച്ചില്ല. അവർ പാവപ്പെട്ടവരെ മറപിടിച്ച് സ്വന്തംകാര്യത്തിനു് "ഇങ്കിലാബ്" വിളിക്കുന്നവരാണ്. എന്തു ചെയ്യാം—എന്റെ പഴയ സ്നേഹിതന്മാർ എന്റെ ജീവിതത്തെ പാഴ്ക്കളത്തിൽ ആഴ്ത്തിയ ആ നിഷ്ഠുരന്മാർ, ഇന്നെവിടെ?

അന്നൊരു ദിവസം "വമ്പിച്ച കൊലപാതകം. ഹോട്ടൽ മാനേജർ അതിദാരുണമായി വധിക്കപ്പെട്ടു. ഹോട്ടൽ സ്റ്റോറിന്റെ മുൻവശത്തുള്ള കുപ്പത്തൊട്ടിയിലെ നിത്യനന്നാക്കകാരനായ ഹമീർ എന്ന ഒരു യാചകൻ ഘാതകനെന്നു സംശയിക്കപ്പെട്ടു് അറസ്റ്റ് ചെയ്യപ്പെട്ടതായി അറിയുന്നു" എന്നു് ദിന പത്രങ്ങൾ പരസ്യപ്പെടുത്തി. ആരാണ് ഈ ഹമീർ? അപ്പാ അപ്പൻ വായിച്ചിരിക്കുകയില്ലേ ആ പരസ്യം? ഒരു സമുദായം പട്ടിണിയായി കഴിഞ്ഞുകൂടുകയും മറെറാരു കൂട്ടം അമിത സുഖലോലുപന്മാരായി ജീവിക്കുകയും! ഹോട്ടൽ മാനേജരോട് പട്ടിണിക്കാർ വല്ലതും യാചിക്കുമ്പോൾ അയാൾ അവരെ ശകാരിച്ചോടിക്കും. ആ പട്ടിണിക്കാരിൽ ഞാനും ഉൾപ്പെടുന്നില്ലേ? ആ കുടവയറൻ മാനേജരുടെ സ്വാർത്ഥതയിൽ ഞാൻ കോപാന്ധനായി. അപ്പാ! ഒൻകൂടി ഞാൻ വിളിക്കട്ടെ. ജോൺ എന്ന ഞാൻ, മദ്രാസു പട്ടണത്തിൽ ഹമീർ എന്നറിയപ്പെടുന്ന ഞാൻ, മാനേജരുടെ വീട്ടിലേക്കുള്ള അയാളുടെ യാത്രയിൽ ഒരു ഇടുക്കു വഴിയിൽ വെച്ച് രാത്രി സമയം ഞാൻ—അതെ അങ്ങയുടെ നികൃഷ്ട പുത്രൻ ഞാൻ, അയാളുടെ മാർവ്വിടത്തിൽ ഒരു കഠാരി കുത്തിയിറക്കി.—അയാളോട്ട് ഞാൻ അപമര്യാദപ്പെട്ടു. എന്തു്? വെറും രണ്ടണാക്കാശു്! ഫലമോ? കുറെ കഠോര ശകാരവാക്കുകൾ—അതിന്റെ പ്രതികാരേച്ഛയായിരുന്നു അപ്രകാരം പ്രവർത്തിപ്പാൻ ഞാൻ നിർബന്ധിതനായതു്. ഞാൻ ചെയ്തതു തെററാണോ? പണം ഒരുവനുമാത്രം സുഖിക്കുവാനാണോ? അപ്പാ ഞാൻ ചെയ്തതു് തെററിപ്പോയി—ഒരു ധനവാനും ദരിദ്രനും ദൈവസൃഷ്ടിയല്ലേ—ദൈവത്തിന്റെ ഉദ്ദേശം എന്തെന്നറിയാതെ ഒരു ദരിദ്രൻ ഒരു ധനവാനിൽ എന്തിനസൂയപ്പെടുന്നു.? പിന്നീട് അതെനിക്കു് മനസ്സിലായി—പക്ഷേ—ആ കൃത്യം—അതു കഴിഞ്ഞുപോയി—ഞാൻ അറസ്റ്റ് ചെയ്യപ്പെട്ടു. ജഡ്ജി എനിക്കു് വധശിക്ഷയും നൽകി. അപ്പാ ഞാൻ ഇതു് അനുഭവിക്കണം. മാനേജരെ വധിച്ചതിനു മാത്രമല്ല—എന്റെ വാത്സല്യ പിതാവിനെ കൊല്ലാതെ കൊന്നതിനുകൂടി—ഞാൻ ന്യായാധിപതിയെ അനുമോദിക്കുന്നു. ഞാൻ അതെ! ഞാൻ ഈ ശിക്ഷ അനുഭവിക്കട്ടെ—അപ്പാ! ഞാൻ സ്വർഗ്ഗത്തോടും അങ്ങയോടും കുററം ചെയ്തിരിക്കുന്നു.—എന്റെ പാപപൊറുതിക്കായി ദൈവത്തോട്ട് പ്രാർത്ഥിക്കണമേ. എന്റെ സകല ഹൃദയഭാരവും ഈ എഴുത്തുമൂലം ഇതാ ഇറക്കി വച്ചു. എന്റെ ജീവൻ നാളെ രാവിലെ ആറുമണിക്കു് ആ കാല പാശത്തലപ്പിൽ കിടന്നു് പിടയ്ക്കട്ടെ. ലോകഭാരം നീങ്ങട്ടെ. കലാലയത്തിൽ നിന്നുള്ള എന്റെ ഭാവിപരിപാടി നികൃഷ്ടതയിലേക്കു്. പിന്നെ അകാല മൃത്യുവിലേക്കു് അപ്പാ, എന്റെ സഹോദരി കൊച്ചുമേരീ, നിങ്ങൾക്കു് എന്റെ അന്ത്യചുംബനം.

എന്നു് അങ്ങയുടെ ഓമനപുത്രൻ

ജോൺ.

ആ വൃദ്ധപിതാവു് ബോധരഹിതനായി നിലംപതിച്ചു. കൊച്ചുമേരി വാവിട്ടലറിക്കൊണ്ടിരുന്നു. ശബ്ദം കേട്ടു് ജനങ്ങൾ അവിടെ തിങ്ങിക്കൂടി. കൊച്ചുമേരിക്കു് യാതൊന്നും സംസാരിക്കാൻ കഴിഞ്ഞില്ല എങ്കിലും ഉൾ വിക്കി വിക്കി പറഞ്ഞു, "എന്റെചേട്ടൻ—എന്റെചേട്ടൻ".

രികൾ എൻെറ ഓർമ്മയിൽ എത്തുന്നു. ഒരു മൂന്നു വരികൾ ഉദ്ധരിക്കാം.

Theirs not to make reply,
Theirs not to reason why,
Theirs but to do and die.

ഇതാണ് പട്ടാളനിയമം, ഉത്തരവ് ഏതോ അതനുസരിക്കണം. സേനാനായകന് പ്രമാദം പററിയതാണെന്നും; മുറിപ്പാട്ടുകളും ഞങ്ങളുടെ ഗമനം മരണവക്ത്രത്തിലേക്കാണെന്നും ആ പടയാളികൾ ഓരോരുത്തരും മനസ്സിലാക്കി. ഗതിയെന്തു്? ജീവിതായോധന മാർഗ്ഗാന്വേഷണത്തിൽ അവർക്കു ലഭിച്ചതു പട്ടാള സേവനമായിരുന്നു. മലങ്കരസുറിയാനിക്കാരനെ ഗുണദോഷിക്കാൻ രംഗപ്രവേശം ചെയ്തിരിക്കുന്ന റീത്തച്ചൻെറ സ്തുതി ചൊല്ലാകപ്പെട്ട സുറിയാനി സഭയിലെ അംഗത്വം ഏതോ ചിലതിനെല്ലാം വേണ്ടി ഉപേക്ഷിച്ച് റോമൻസഭയുടെ കുളിർമ്മയേറിയ മാർവിടത്തിൽ അഭയംപ്രാപിച്ചിരിക്കയാണ്. റോമൻസഭയിൽ ചേരുകയെന്നു പറയുന്നതു ആദിമകാലം മുതലെ വളരെ അഭികാമ്യമാണ്. അതു ഇവിടെയെന്നല്ല, ഭൂലോകത്തിലെവിടെയും ആകർഷണീയമാണ്. പക്ഷേ ആ ചേർച്ച എത്ര കണ്ടു് വിശ്വാസത്തിൻ പേരിലാണെന്നുള്ളതുമാത്രമേ സംശയകരമായുള്ളു. റോമിലെ അന്നത്തെ ക്രിസ്തുവ ഭരണാധികാരിയോട് റോമിലെ പാപ്പാ ഡമാസസ് (Pope Damasus 366-384) ചോദിച്ചു, നിങ്ങൾ എന്നു് ഒരു ക്രിസ്ത്യാനി ആകുമെന്ന്. വലിയ ഭീമമായ തുക ശമ്പളമായും മററും ലഭിച്ചിരുന്ന ആ ഭരണാധികാരി കൊടുത്ത മറുപടി "Tomorrow itself if you will make me the bishop of Rome" (Hughes Vol· ii P· 63) നിങ്ങളെന്നെ റോമിൻെറ മെത്രാനാക്കുമെങ്കിൽ നാളെത്തന്നെ എന്നായിരുന്നു. അതിനാൽ അക്കാലം മുതലെ റോമൻസഭയിലെ ആകർഷണീയത വളരെ വലുതായിരുന്നു എന്നും ഇപ്പോഴും അങ്ങിനെതന്നെ എന്നും ഉള്ള സത്യാവസ്ഥ നാം വിസ്മരിക്കരുതു്. നമ്മുടെ റീത്തച്ചനും മാതൃസഭയെ വിട്ടു; അവിടെ എത്തിച്ചേർന്നു. പല നിയമങ്ങളുണ്ടു് ബ: അച്ചനെ നിയന്ത്രിക്കുവാൻ. അതിൽ ഒന്നു് റോമാസഭയിലെ ഒരു അത്യുന്നത കർദ്ദിനാളിൻെറ വാചകത്തിൽ ഉദ്ധരിക്കാം. "പാപ്പാ തെററി തിന്മ പ്രവർത്തിപ്പാൻ കല്പിക്കുകയും നന്മ വിരോധിക്കുകയും ചെയ്താൽ തിന്മ നന്മയും, നന്മ തിന്മയും, ആണെന്നു് വിശ്വസിപ്പാൻ സഭ കടപ്പെട്ടിരിക്കുന്നു." (de Pontiff Lib·IV· Ch V Quoted in the book Antioch and Rome by L. Pinto 1892, P. 3)

ബോനിഫസ് പാപ്പായുടെ തിരുവെഴുത്തിലെ ഒരു വാചകം കൂടി ഇത്തരുണത്തിൽ ഉദ്ധരണീയമാണ്. "എല്ലാ മനുഷ്യനും റോമ്മാ മേലദ്ധ്യക്ഷനു് കീഴ്പ്പെട്ടിരിക്കേണ്ടതു രക്ഷയ്ക്കു് എത്രയും അവശ്യമാണെന്നു് നാം അറിയിക്കുകയും, പഠിപ്പിക്കുകയും, ഉറപ്പിക്കുകയും ചെയ്യുന്നു." (Ibid. P. 4.) ബ: അച്ചൻ വിശ്വസിച്ചാലും ഇല്ലെങ്കിലും പലതും പ്രചരിപ്പിക്കണം; വിശ്വസിപ്പിക്കണം.; പഠിപ്പിക്കണം; ഉറപ്പിക്കണം. മൂന്നു കാര്യങ്ങൾ മാത്രം ഞാൻ ഉദാഹരണത്തിനായി രേഖപ്പെടുത്താം.

A) പാപ്പാ പത്രോസാണെന്നു് വിശ്വസിക്കണം.

"Peter has universal jurisdiction over the whole Church of God..........all are subject to him, he to none save God· No one is above nim on earth, from his command there is no appeal—his laws, his decisions, his rule of faith, his doctrine—and remember Peter's succ-essors are included under Peter's name as they are heirs of Peter's privileges are final, unquestionable, infallible, inviolable" (ps· 14-15 in the book "Some prerogatives of Peter" by Fr· Carson) റോമിൻെറ മെത്രാനായി ആരു വന്നാലും അവരെല്ലാം പത്രോസാണ്. എല്ലാവരുംഅയാളുടെ അധികാരത്തിൻ കീഴിലാണ്. അയാളോ ദൈവത്തിനു മാത്രം കീഴ്പ്പെട്ടിരിക്കുന്നു. പത്രോസിൻെറ പിന്തുടർച്ചയിൽ വരുന്നവരെല്ലാം പത്രോസിൻെറ പേരിനെ വഹിക്കുന്നവരും, പത്രോസിൻെറ അവകാശാധികാരങ്ങൾക്കവകാശികളും ആകയാൽ അയാളുടെ ചട്ടങ്ങളും, വിധത്തീർപ്പുകളും, വിശ്വാസപ്രഖ്യാപനങ്ങളും, വേദശാസ്ത്രങ്ങളും അന്തിമവും, ചോദ്യം ചെയ്യപ്പെടുവാൻ പാടില്ലാത്തതും ആകുന്നു. അയാളുടെ തീരുമാനങ്ങളിന്മേൽ അപ്പീൽ ഇല്ലാത്തതുമാകുന്നു.

B) പാപ്പാ ഈ ലോകത്തിലും വരുവാനുള്ള ലോകത്തിലും ഒന്നുപോലെ അധികാരമുള്ളവനാണെന്നു് വിശ്വസിക്കണം എന്നുള്ളതു റീത്തച്ചൻപ്രചരിപ്പിക്കേണ്ട മറെറാരു "സത്യ"മാണ്. 754-ൽ റോമാപ്പട്ടണത്തെ ആക്രമിക്കുവാൻ ലൊംബാർഡിയൻ പടസമൂഹം നീങ്ങിത്തുടങ്ങി. സ്റ്റീഫൻ രണ്ടാമനാണ് പാപ്പാ. അമ്പരന്നു നെട്ടവീർപ്പിട്ടു് അദ്ദേഹം ഫ്റാങ്കയക്കാരെയും അവരുടെ രാജാവായ പെപ്പിനെയും (pepin)അഭയം പ്രാപിച്ചു് ഒരു തന്ത്രം പ്രയോഗിച്ചു. 67-ലൊ 68-ലൊ നീറോയുടെ നാളുകളിൽ ക്രൂശിക്കപ്പെട്ടവനായ വി; പ

ത്രോസിൻെറതായി ഒരെഴുത്തു രാജാവിനു് ലഭിച്ചു. "The envoys book with them among other letters, one addressed to the whole Frankish nation, written in the name of St. Peter; "I Peter the Apostle" (Hughes Vol. II, Ps. 136, 137) എഴുത്തിലെ ഒരു ഭാഗം കൂടി ഉദ്ധരിക്കാം.

"I Peter the Apostle, our Lady the Mother of God, likewise adjure, admonish, and command you……to save the beloved city of Rome from the detestable Lombards. If you hasten I the Apostle promise you my protection in this life and the next." (Hares P. 83)—നിന്ദിതരായലൊംബാർഡിയരിൽ നിന്നും പ്രിയ പട്ടണമായ റോമിനെ രക്ഷിക്കണമെന്നു് പത്രോസ് അപ്പോസ്തോലനായ ഞാൻ ദൈവത്തിൻെറ മാതാവായ രാജ്ഞിയോടുകൂടി നിങ്ങളോടു് താല്പര്യമായിഅപേക്ഷിക്കുകയും, അനുശാസിക്കുകയും, ആജ്ഞാപിക്കുകയും ചെയ്യുന്നു. നിങ്ങൾ ബദ്ധപ്പെട്ടുവന്നാൽ അപ്പോസ്തോലനായ ഞാൻ നിങ്ങൾക്കു് ഈ ജീവിതത്തിലും വരുവാനുള്ള ജീവിതത്തിലും എൻെറ രക്ഷാവാഗ്ദാനം ചെയ്യുന്നു." 1929—ഫെബ്രു. വരി 11-ാം തീയതി 83 ലക്ഷം പവനും, അഞ്ചു ശതമാനം പലിശ ലഭിക്കുന്ന ഒരുകോടി പത്തുലക്ഷം പവനും ഗവണ്മെൻറു് കടപ്പത്രങ്ങളും മുസ്സോലിനി റോമാപാപ്പായ്ക്കു് പ്രതിഫലമായി നൽകി, അതിന്മേലുള്ള അവകാശം വിട്ടൊഴിഞ്ഞ ചില ഭൂവിഭാഗങ്ങൾ ഉൾപ്പെടെ റോമാസഭയ്ക്കു് ലഭിച്ച രാജ്യവിഭാഗങ്ങൾ ഈ "പത്രോസ് കല്പന" യുടെ പ്രചോദന ഫലമായി പെപ്പിൻ രാജാവു് സമ്പാദിച്ചുകൊടുത്തതാണു്.

C) പാപ്പാ ദൈവമാണെന്നു വിശ്വസിക്കണം. ബോനിഫസ് എട്ടാമൻ (Boniface Viii) അരുളിച്ചെയ്തിട്ടുള്ളതു കാണുക. "They are (Popes) Divine Monarchs, supreme emperos, the kings of kings. The Popes are as God on earth" (Hares P. 178) അവർ—പാപ്പാമാർദൈവീക രാജാക്കന്മാരും, അത്യുന്നത ചക്രവർത്തിമാരും, രാജാക്കന്മാരുടെ രാജാക്കന്മാരുമാണു്. പാപ്പാമാർ ഭൂമിയിൽ ദൈവത്തെ പോലെയാണു്.

ജൂലിയോസ് രണ്ടാമൻ പാപ്പായെ ലാററാൻ സുന്നഹദോസ് സംബോധന ചെയ്തിരിക്കുന്നതു കാണുക. "ഇടയൻ നീയാകുന്നു, വൈദ്യൻ നീയാകുന്നു,….കടശി, നീ ഭൂമിയിൽ വേറൊരു ദൈവമാകുന്നു."

(Antioch and Rome(1892)P.4)

ഒരുദാഹരണംകൂടി നൽകി ഈ രംഗം അവസാനിപ്പിക്കാം. നിക്കോലസ് ഒന്നാമൻ പാപ്പായും മിഖായേൽ മൂന്നാമൻ ചക്രവത്തിയും തമ്മിൽ അധികാര വടംവലി ശക്തിമത്തായി. പാപ്പാ എഴുതുകയാണു്.

"നാം പറഞ്ഞതുപോലെ കുസ്തന്തീൻ രാജാവിനാൽ ദൈവമെന്നു് വിളിക്കപ്പെട്ടിരിക്കുന്ന പാപ്പായെ ലൌകിക ഉദ്യോഗസ്ഥന്മാർക്കു് ബന്ധിപ്പാനോ അഴിപ്പാനോ പാടില്ലെന്നു് സ്പഷ്ടമായി കാണിക്കപ്പെടാം, എന്തെന്നാൽ ദൈവം മനുഷ്യനാൽ വിധിക്കപ്പെടാവുന്നതല്ലെന്നു് നിശ്ചയം." (Ibid)

ഒരു പരസ്യത്തിൻെറ പകർപ്പുകൂടി ചേർത്തു കൊള്ളട്ടെ.

അലക്സാണ്ടർ ആറാമൻ പാപ്പാ തൻെറ തിരഞ്ഞെടുപ്പു കഴിഞ്ഞയുടനെ ആഘോഷസമന്വിതം പട്ടണ പ്രദക്ഷിണം നടത്തി. റോമാ പട്ടണം അലങ്കാര വിഭൂഷിതയാണു്. വേദസത്യങ്ങളും, മൗലിക പ്രമാണങ്ങളും അവിടവിടെ എഴുതപ്പെട്ടിരുന്നു. പലയിടത്തും വായിച്ച വാചകങ്ങളിൽ ഒന്നു് ഇപ്രകാരമാണു്. "കേസറന്മാരുടെ കീഴ് റോമാ വലുതായിരുന്നു. ഇപ്പോൾ ഏററം വലുതാകുന്നു. ആറാം അലക്സാണ്ടർ ഭരിക്കുന്നു. മുൻപറഞ്ഞവർ മനുഷ്യരായിരുന്നു. ഇവനോ ഒരു ദൈവമാകുന്നു" (Ibid)

ഈ വിധത്തിൽ അനേകം വിശ്വാസ പ്രഖ്യാപനങ്ങൾ കണ്ണുമടച്ചു് വിശ്വസിക്കേണ്ട സഭയിലെ അംഗമായിത്തീർന്നിരിക്കുന്ന പുരോഹിതനാണു് മുകളിൽ കാണിച്ചിരിക്കുന്നവിധം ഉപദേശിച്ചതു്, അതിലും അദ്ദേഹത്തിനു് നിർദ്ദിഷ്ട നിർദ്ദേശമുണ്ടു്. ഇന്നസെൻറു് തൃതീയൻ പാപ്പായുടെ ഒരു പ്രഖ്യാപനം ഒന്നുകൂടി കാണുക. "കത്തോലിക്കർ എന്നു പറയുന്ന ഏവനും, റോമാസഭയെ സകല സഭകളുടേയും മാതാവും യജമാനസ്ത്രീയും ആണെന്നു് സമ്മതിക്കുകയും സർവ കാര്യങ്ങളിലും അതിനു് കീഴ്പ്പെട്ടിരിക്കുകയും ചെയ്യേണ്ടതു് ആവശ്യമാകുന്നു." എൻെറ ലേഖനത്തിൻെറ ആദ്യ ഭാഗത്തു ഞാൻ എഴുതിയിരുന്നതുപോലെ ഗ്രന്ഥത്തിൽനിന്നു് എന്തു മുദ്രാവാക്യങ്ങൾ അസൂത്രണം ചെയ്തു് അയയ്ക്കുന്നുവോ അവയെല്ലാം ഏററു പാടുക എന്നുള്ളതാണു് ഇതിലെല്ലാം കാണപ്പെടുന്നതു്. യഥാർത്ഥം എന്തെന്നുകൂടി ആരാഞ്ഞുനോക്കാം.

കാതോലിക്കാസ്സും ശ്ലീഹാസ്സും അടുത്ത ഏക സത്യസഭയിൽ മാത്രമാണു് യഥാർത്ഥക്രിസ്ത്യാനികൾ വിശ്വസിക്കേണ്ടതു്. ഒരു സഭ മാത്രമാണു് ആത്മരക്ഷയ്ക്കു് നിദാനമായതു്. ആ സഭയുടെ ഉത്ഭവം, വളർച്ച മുതലായ കാര്യങ്ങൾ അല്പമൊന്നു

പരിശോധിച്ചു നോക്കാം.

Ecclesia(എക്ലേസിയാ) എന്നൊരു വാക്കുണ്ട്. ഗ്രീക്കു മൂലത്തിൽനിന്നും രൂപമെടുത്ത ഈ പദത്തിനു് "I call forth —" എന്ന അൎത്ഥമാണു് ഇംഗ്ലീഷ് ഭാഷയിൽ നൽകപ്പെട്ടിട്ടുള്ളതു്: "ഞാൻ വിളിച്ചുകൂട്ടിയതു മുതൽക്കുള്ളതു്" എന്ന മലയാള വിവൎത്തനം അതിനു നൽകാം. ആരാലോ വിളിച്ചുകൂട്ടപ്പെട്ടതു മുതൽ രൂപം പ്രാപിച്ച ഒന്നിനെ ചൂണ്ടിക്കാണിക്കുന്ന അൎത്ഥമാണു് സഭ എന്ന പദത്തിനു് മൂലത്തിൽ അൎത്ഥമെങ്കിൽ ആരാലോ വിളിച്ചുകൂട്ടപ്പെട്ടവരുടെ സമൂഹം അല്ലെങ്കിൽ സംഘം എന്ന അൎത്ഥമാണു് സഭ എന്ന വാക്കിൽനിന്നു് സ്പഷ്ടമാകുന്നതു്. അതല്ലെ ശരി? മനുഷ്യാവതാരം ചെയ്ത ദൈവം ബേത്‌ളഹേമിൽ ജനിച്ചു് നസ്രേത്തിൽ വളൎന്നു് യഹൂദ്യനാട്ടിൽ പ്രവൎത്തിച്ചുവന്ന ഒരു കാലഘട്ടത്തിൽ തന്നാൽ വിളിച്ചുകൂട്ടപ്പെട്ടവരുടെ സമൂഹം എന്ന അൎത്ഥത്തിലാണു് ക്രൈസ്തവ സഭയുടെ ആരംഭം അറിയപ്പെടുന്നതു്. വിളിച്ചുകൂട്ടിയതും കൂട്ടപ്പെട്ടവൎക്കു ഉപദേശം നൽകി മാൎഗ്ഗ നിൎദ്ദേശം നൽകിയതും താൻ മാത്രമാകയാൽ യേശുക്രിസ്തു മാത്രമാണു് വാളിച്ചുകൂട്ടി ആരംഭമിട്ടവൻ—സഭാസ്ഥാപകൻ. സ്ഥാപിച്ചതോ യഹൂദ്യനാട്ടിൽ. ആ സമൂഹത്തിന്റെ തലവൻ താൻമാത്രവും, അതിലെ ആദ്യത്തെ അംഗങ്ങൾ 12 പേരടങ്ങിയ അപ്പോസ്തോല സമൂഹവും. ഈ നിഗമനത്തിലെത്തുന്നതിനു് ഏതു റോമൻ സഭാംഗത്തിനും എതിരഭിപ്രായം കാണുകയില്ല. അവരുടെ ഗ്രന്ഥത്തിൽ നിന്നു തന്നെ ഇതിലേക്കു് തെളിവു് ഉദ്ധരിക്കാം.

"Ecclesia is derived from the Greek words ... meaning I call forth. The origin of the word goes back to the practice among the Athenians of summoning their assemblies by heralds. Rightly then is the word applied to the society of the faith—ful since God calls all to join it". (catechism of the council of Trent, 10 th edition. p. 97)

അതേ, ദൈവം വിളിച്ചു കൂട്ടിയതാണു് സഭ. അല്ലാതെ ലോകത്തിൽ നിന്നും മാത്രമുള്ള ഒരുവനാലുമല്ല. ക്രൈസ്തവ സഭ ക്രിസ്തുവിനാൽ സ്ഥാപിക്കപ്പെട്ടതു തന്നെ എന്നു വിവക്ഷ. ആ വിളിച്ചു കൂട്ടലും തുടൎന്നുള്ള നടപടികളും പരിശോധിച്ചു നോക്കാം. വിളിച്ചു കൂട്ടിയവരെ കൂടെ കൊണ്ടു നടന്നു് പഠിപ്പിച്ചു കൊണ്ടിരുന്നു. ചില ചുമതലകളും, അധികാരാവകാശങ്ങളും, നൽകി, ചില വാഗ്ദത്തങ്ങൾ അവരോടു ചെയ്തു. വി. വേദത്തിൽ നിന്നും കാണാവുന്ന ഈ വക സംഗതികളിൽ ചിലതു പകൎത്തുന്നു.

"സ്വൎഗ്ഗത്തിലും ഭൂമിയിലും എനിക്കു് സൎവ്വ അധികാരവും ലഭിച്ചിരിക്കുന്നു. എന്റെ പിതാവു് എന്നെ അയച്ചതു് എപ്രകാരമോ അപ്രകാരം ഞാനും നിങ്ങളെ അയയ്ക്കുന്നു. നിങ്ങൾ പോയി സൎവ്വ ജാതികളേയും ശിഷ്യപ്പെടുത്തി പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവൎക്കു് മാമോദീസാ നൽകുവിൻ. ഞാൻ നിങ്ങളോടു് കല്പിച്ചിട്ടുള്ള സകലവും ആചരിപ്പാൻ തക്കവണ്ണം അവരെ പഠിപ്പിക്കുകയും ചെയ്യുവിൻ. ഇതാ ലോകാവസാനത്തോളം സൎവ്വ നാളുകളിലും ഞാൻ നിങ്ങളോടുകൂടിയുണ്ടു്". (വി. മത്തായി. xxviii 18—20.)

"അന്യോന്യം സ്നേഹിപ്പിൻ:വി. യോഹ.(xiii" 34)

"എന്റെ ഓൎമ്മയ്ക്കായി ഇപ്രകാരം ചെയ്‌വീൻ". (വി. ലൂക്കോ.xxii. 19)

"എന്റെ പിതാവു് എന്നെ അയച്ച പ്രകാരം ഞാനും നിങ്ങളെ അയയ്ക്കുന്നു എന്നു് പറഞ്ഞു. അവൻ ഇങ്ങിനെ പറഞ്ഞതിന്റെ ശേഷം അവരുടെ മേൽഊതി അവരോടു "നിങ്ങൾപരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ" നിങ്ങളാൽ ആരുടെ പാപങ്ങളാണോ മോചിക്കപ്പെടുന്നതു് അവ മോചിക്കപ്പെട്ടതു തന്നെ. ആരുടെ പാപങ്ങൾ മോചിക്കപ്പെടാതിരിക്കുന്നുവോ അവ മോചിക്കപ്പെടാതിരിക്കുകയും ചെയ്യും. എന്നു പറഞ്ഞു. (വി. യോഹ. xx. 21. 22. 23.)

ക്രിസ്തുവിനാൽ വിളിച്ചുകൂട്ടപ്പെട്ട സമൂഹത്തിനു ഭരമേൽപ്പിക്കപ്പെട്ട പ്രധാന ചുമതലകളും അവകാശാധികാരങ്ങളും ഏവയെല്ലാമെന്നു് മേലുദ്ധരിച്ച വാക്യങ്ങളിൽ നിന്നും വെളിവാകുന്നുണ്ടല്ലൊ. ഇതിൻ പ്രകാരം അന്യോന്യം സ്നേഹിച്ചു് ഏകോദര സഹോദരങ്ങളേപ്പോലെ വൎത്തിച്ചു് ജീവിക്കുന്നതിനും, തങ്ങളെ വിളിച്ചു കൂട്ടിയതു പോലെ ലോകത്തിലെവിടെയുമുള്ള ആളുകളെ ക്രിസ്തുവിങ്കലേക്കു് വിളിച്ചു കൂട്ടി അവൎക്കു് ഉപദേശം, മാമോദീസാ, പാപമോചനം, വി. കുൎബ്ബാന ആദിയായവ നൽകി സഭയെ പുഷ്ടിപ്പെടുത്തി വളൎത്തുന്നതിനും അപ്പോസ്തോല ഗണം തുനിഞ്ഞിറങ്ങി. ക്രൂശുമരണം, ഉയിൎപ്പു്, സ്വൎഗ്ഗാരോഹണം, ഇവയെല്ലാം കഴിഞ്ഞു് ശത്രുക്കളെയുള്ള ഭയം നിമിത്തം വാതിലടച്ചു് മാളികയിൽ പ്രാൎത്ഥനയിൽ ആ അപ്പോസ്തോലന്മാർ കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുമ്പോൾ ഒരു ഞായറാഴ്ച ദിവസം അവൎക്കു് പരി

ശുദ്ധാത്മദാനം ലഭിച്ചു. അതിന്റെ ശേഷം തങ്ങളുടെ അരുമ നാഥന്റെ അന്ത്യസന്ദേശാനുസരണം അവർ സുവിശേഷഘോഷണം ആരംഭിച്ചു. ഉൽഘാടനം യേരുശലേമിൽ വച്ചുതന്നെ. പോരാട്ടങ്ങളും പ്രതിബന്ധങ്ങളും കഷ്ടപ്പാടുകളുമാണ് അവരുടെ പ്രവർത്തനങ്ങൾക്ക് പ്രതിഫലമിയി ലഭിക്കുവാൻ തുടങ്ങിയതു്. പക്ഷേ, അപ്പോസ്തോലന്മാരുടെ ഉപദേശത്തിന്റെയും അവരാൽ പ്രവർത്തിക്കപ്പെട്ട അത്ഭുതങ്ങളുടെയും ഫലമായി സമൂഹത്തിൽ —സഭയിൽ— അംഗങ്ങൾ ധാരാളം വന്നുചേർന്നു. വിവിധ ദേശക്കാരും വിവിധ ഭാഷക്കാരും വിളിച്ചു കൂട്ടപ്പെട്ടവരുടെ സമൂഹത്തിലേക്ക് പ്രവേശിക്കുക തന്നെ ചെയ്തു. ഈ വിധം വളർന്നു വന്ന സമൂഹത്തിന്റെ അംഗങ്ങൾക്ക് ഗലീലക്കാർ, നസ്രായർ, എന്നെല്ലാം പേരുകൾ ശത്രുക്കൾ നൽകിയെങ്കിലും അന്ത്യോക്യായിൽ വച്ച് അവർക്ക് ലഭിച്ച ഒരു പേർ ശാശ്വതമായി നിലകൊള്ളുന്നു. "അന്ത്യോക്യായിൽ വച്ച് ശിഷ്യന്മാർക്ക് ക്രിസ്ത്യാനികൾ എന്നു പേരുണ്ടായി".(അപ്പോസ്തോല. xi. 26.) "ക്രിസ്തുസഭ"എന്നപേർ ഇതിൽ നിന്നുത്ഭവിക്കുന്നതാണ്.ഇതു A.D41—ൽ ആണെന്ന് വിശ്വസിക്കപ്പെട്ടു വരുന്നു. ഇപ്രകാരം രൂപമെടുത്ത സഭയാണ് ലോകത്തിലെവിടെയും വ്യാപിച്ചതു്. അതു റോമിലും അന്ത്യോക്യായിലും, അലക്സന്ത്രിയായിലും, പേർഷ്യയിലും ഇൻഡ്യയിലും അങ്ങിനെ വിവിധ ദേശങ്ങളിലും പ്രചരിച്ചു. പ്രചരിപ്പിച്ചതു അപ്പോസ്തോലന്മാരാലും അവരാൽ നിയോഗിക്കപ്പെട്ടവരാലും തന്നെ. സഭ വ്യാപരിച്ചതും നില നിന്നു വന്നതുമായ സ്ഥലങ്ങളിലെല്ലാം സത്യസഭ മാത്രമല്ലാതെ കള്ളസഭയല്ല കാണുന്നതു്. അക്കാലത്തെ സഭാഭരണക്രമം എങ്ങിനെയായിരുന്നു എന്നു കൂടി പരിശോധിച്ചു നോക്കാം.

(തുടരും)

---

(6–ാംപേജിൽനിന്നു തുടർച്ച)

ബാവാ തിരുമനസ്സുകൊണ്ടു സമാധാനാലോചനയ്ക്കു രണ്ടു പേരെ നിയമിക്കാൻ തയ്യാറാണെന്നു പ്രസ്താവിച്ചിട്ടുണ്ടെന്നും, പാത്രയക്കീസ് ഭാഗത്തു നിന്നും ഇതു വരെ ഒരു മറുപടിയും കിട്ടിയിട്ടില്ലെന്നും വ്യക്തമാക്കി,

### ബ. ഇട്ടീരാമല്പാനച്ചന്റെ പ്രസംഗം

നന്മകളിൽ പ്രധാനമായതു സത്യവും നീതിയുമാണെന്നും അതിൽ കൂടി ജീവിക്കുന്നവർക്കു മാത്രമേ യഥാർത്ഥ സമധാനം ഉണ്ടാകയുള്ളു എന്നും മല്പാനച്ചൻ പ്രസ്താവിച്ചു.

ബ: അച്ചൻ തുടന്നു. സുറിയാനിക്കാർ അസ്തുയാലുക്കളാണെന്നും പരസ്പരവിദ്വേഷികളാണെന്നും മാർ. ഗ്രീഗോറിയോസ് ബാർ എബ്രായ എഴുതിയിട്ടുണ്ടു്, അന്ത്യോഖ്യാപാത്രിയക്കീസ് തിരുമേനി സമാധാനം അഭിലഷിക്കുന്നുണ്ടു്. അദ്ദേഹം സമാധാന വ്യവസ്ഥകൾ ആവശ്യപ്പെട്ടു് എഴുതീട്ടുള്ള പല കല്പനകളും പാത്രിയക്കീസ് കക്ഷി മറു കക്ഷിയെ അറിയിച്ചിട്ടില്ല. ഒരേ സമയത്തു് മൂന്നു പാത്രിയക്കീസന്മാർ അന്ത്യോഖ്യാ സിംഹാസനത്തിലുണ്ടായിട്ടുണ്ടെന്നും പരസ്പരമുള്ള സൗഹൃദവും സ്നേഹവും മൂലമാണ് വീണ്ടും യോജിപ്പുണ്ടായിട്ടുള്ളതെന്നും വി: അബ്ദൽ മിശിഹാ പാത്രിയക്കീസ് ബാവാ തിരുമേനി അന്ത്യോക്യായുടെ സീനിയർ പാത്രിയക്കീസായിരുന്നു എന്നും അച്ചൻ വ്യക്തമാക്കി.

അദ്ദേഹം തുടന്നു, "ആലോചനകൾക്ക് ഒരു മിച്ചു കൂടിയാൽ ആദ്യമായി വ. സഭ അംഗീകരിക്കേണ്ട കാനോൻ ഏതാണെന്നു കണ്ടുപിടിക്കണം, "A" അക്കമോ 18 അക്കമോ എന്നു തീരുമാനം ചെയ്തശേഷം ആ പുസ്തകം മദ്ധ്യേ വച്ചിട്ടു് പരസ്പരം കാര്യങ്ങൾ പ്രസ്താവിക്കുകയും തക്കത്തിൽ വരുന്ന സംഗതികൾ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന നിയമം അനുസരിച്ച് തീരുമാനിക്കയും ചെയ്യണം. കാനോൻ പുസ്തകത്തിന്റെ വെളിച്ചത്തിൽ സമാധാനം ഉണ്ടാക്കുവാൻ. ഇപ്പോൾ പ്രസദ്ധീകൃതമായ സന്ധി വ്യവസ്ഥകളിൽ കാതോലിക്കാസിംഹാസനത്തെ അന്ത്യോക്യാ സിംഹാസനത്തോടു ബന്ധിക്കുന്നതിനു മതിയായ വ്യവസ്ഥയുണ്ടു്. എന്നാൽ അന്ത്യോഖ്യാ സിംഹാസനത്തെ കാതോലിക്കാസിംഹാസനത്തോടു ബന്ധിക്കുന്നതിനു് ഈ വ്യവസ്ഥ മതിയാകുമോ എന്നു സംശയമുണ്ടു്. പരസ്പരബന്ധമാണല്ലോ ഉണ്ടാകേണ്ടതു്. A അക്കം കാനോനിൽ മപ്രിയാനാജീവിച്ചിരിക്കെഅദ്ദേഹത്തിന്റെ സമ്മതം കൂടാതെ പാത്രിയക്കീസിനെ വാഴിക്കരുതെന്നുണ്ടു്. ഇതുവരെ നടന്ന ആലോചനകൾ കൊണ്ടു് ഇരു കക്ഷികളും തമ്മിൽ വളരെ അടുത്തിട്ടുണ്ടു് എന്നു പറയാവുന്നതാണ്.

### ശ്രീ.സി.പി.മാത്തൻഎം.പി.യുടെപ്രസംഗം

ഇന്ത്യയുടെ നയം വിദേശ മിഷണറിമാർക്കു അനുകൂലമല്ല. ഡൽഹിയിലെ എന്റെ താമസം മൂലം ഇതിനെപ്പററിയുള്ള പല രഹസ്യങ്ങളും എനിക്കറിയാൻ സാധിച്ചിട്ടുണ്ടു്. മാറിവന്ന ആഭ്യന്തര മന്ത്രിയുടെയും മററും നയത്തിൽ അല്പം മാററം വന്നേക്കാമെങ്കിലും ഭാരതത്തിലെ അന്തരീക്ഷം ക്രിസ്തുമതത്തിനു് അനുകൂലമല്ല, അഞ്ചുകൊല്ലത്തിനകം വി

ദേശമിഷ്യനറിമാർ ഇവിടെ നിന്നും വിരമിക്കേണ്ടി വരും. ———ഇപ്പോഴത്തെ നയം തുടരുകയാണെങ്കിൽ ഭാവി ശോഭനമല്ല. വളരെയധികം പേൎക്ക് വീസാ നിഷേധിച്ചിരിക്കയാണ്. യു. പിയിലും മററും താണ ജാതിക്കാർ ക്രൈസ്തവരാകുന്നതിൽ പലൎക്കും ഭയ മുണ്ട്. ആ മതപരിവൎത്തന ശ്രമങ്ങളെ മുളയിലെ നുള്ളുന്നതിനു പലശക്തികളും പിന്നിൽ നിന്നു പ്രവൎത്തിക്കുന്നുണ്ട്.

ദി. ശ്രീ കോനാട്ട് അബ്രഹാം കത്തനാർ, ചിറത്തലാട്ട് ജോൎജ്ജ് കത്തനാർ, ശ്രീ. എ എം തോമസ് എം പി, എന്നിവരും പ്രസംഗിച്ചു.

## മർത്തമറിയാം സമാജം നാലാമതു വാൎഷിക സമ്മേളനം ഡിസംബർ 28. 1954.

ഈ സമാജത്തിൻെറ നാലാമതു വാർഷികം 1954 ഡിസംബർ 28–ാം തീയതി പള്ളംസെൻറു പോൾസ് പള്ളിയിൽവെച്ച് കൊണ്ടാടി.

മാർ അത്താനാസിയോസ് തിരുമേനി വി. കുർബാന അണച്ചു. പല ഇടവകയിൽ നിന്നായി അനേകം സ്ത്രീകൾ വി. കുർബാനയിൽ സംബന്ധിക്കുകയും കുർബാന അനുഭവിക്കുകയും ചെയ്തു.

കുർബാനാനന്തരം നടത്തിയ റെറി സ്റ്റാളിൽ എല്ലാവരും തന്നെ സംബന്ധിച്ചു.

അതിനുശേഷം സ്ത്രീസമ്മേളനം ആരംഭിച്ചു. മിസസ്സ് റയിച്ചൽ ഉമ്മൻ ബി. എ. എൽ ററി. ആദ്ധ്യക്ഷം വഹിച്ചു. പാട്ട് പ്രാൎത്ഥന ഇവയ്ക്കു ശേഷം മിസ്സസ്സ് ഏലിയാമ്മ ജോർജ് ബി. എ. സദസ്സിനു് സ്വാഗതമരുളി. അനന്തരം സെക്രട്ടറി റിപ്പോർട്ടു വായിച്ചു സമർപ്പിക്കുകയും ഭേദഗതി കൂടാതെ പാസാക്കുകയും ചെയ്തു.

അദ്ധ്യക്ഷയുടെ ഉപക്രമ പ്രസംഗവും അതേ തുടർന്നു് മിസ്സ് അന്നമ്മ ചാണ്ടി ബി. എ. എൽ. ററി. മിസ്സ് കുഞ്ഞൂഞ്ഞമ്മ ജയിക്കബ്, ബി. എ. ഇവരുടെ ആശയ സമ്പൂർണ്ണങ്ങളായ പ്രസംഗങ്ങളും സ്ത്രീലോകം അവശ്യം അറിഞ്ഞിരിക്കേണ്ട സംഗതികളെ സംബന്ധിച്ചായിരുന്നു.

അദ്ധ്യക്ഷയുടെ ഉപസംഹാരവും മിസ്സസ്സ് മേരിജോണിൻെറ കൃതജ്ഞതാപ്രകടനവും കഴിഞ്ഞ് പ്രാൎത്ഥനയോടുകൂടി രാവിലത്തെ മീററിംഗു അവസാനിച്ചു.

ഉച്ചഭക്ഷണത്തിനു വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നതുകൊണ്ടു് അതിലും എല്ലാവരും തന്നെ സംബന്ധിച്ചു.

ഏകദേശം 3-30–നു് പൊതു സമ്മേളനം വന്ദ്യതിരുമേനിയുടെ അദ്ധ്യക്ഷതയിൽ ആരംഭിച്ചു. പ്രാർത്ഥന സ്വാഗതഗാനം ഇവയ്ക്കുശേഷം ദി. ശ്രീ. പാറെയ്ക്കൽ കുറിയാക്കോസ് കത്തനാർ സ്വാഗത പ്രസംഗം നടത്തി.

അനന്തരം അദ്ധ്യക്ഷൻെറ ഉപക്രമ പ്രസംഗവും, ദി. ശ്രീ. ഫാദർ കെ. പീലിപ്പോസ് ബി. എ., ദി. ശ്രീ. ററി. ജെ. ജോഷ്വാ ശെമ്മാശൻ ബി. എ. ബി. ഡി. ശ്രീമാൻ. കെ.മാണി. ബി. എ. ഇവരുടെ ഉജ്വലത്തായ പ്രസംഗങ്ങളും സദസ്യരെ സന്തോഷചിത്തരാക്കിത്തീർത്തു.

അദ്ധ്യക്ഷൻെറ ഉപസംഹാരവും ദി. ശ്രീ. എൻ. എ. യോഹന്നാൻ അച്ചൻെറ കൃതജ്ഞതാ പ്രകടനവും കഴിഞ്ഞ് പ്രാർത്ഥനയോടുകൂടി യോഗം അവസാനിച്ചു.

രണ്ടു സമ്മേളനങ്ങളിലും ഇടയ്ക്കിടയ്ക്കു് ബാലികമാരുടെ വിവിധ കലാപ്രകടനങ്ങളും ഉണ്ടായിരുന്നു.

പരിശീലന ക്ളാസ്സു സംബന്ധിച്ചു നടത്തിയ പരീക്ഷയിൽ ഒന്നാമതും രണ്ടാമതും വിജയികളായവർക്ക് സമ്മാനങ്ങളും നൽകപ്പെട്ടു. പൊതുവേ സമ്മേളനം വിജയപ്രദമായിരുന്നു.

ഈ സംരംഭത്തെ ഏററവും വിജയപ്രദമാക്കാൻ പള്ളത്തുള്ള സെൻറു പോൾസ്, സെൻറു മേരീസ് ഈ ഇടവകാംഗങ്ങൾ വളരെ അധികം കഷ്ടതകൾ സഹിച്ചിട്ടുണ്ട്. അവരുടെ ഓരോരുത്തരുടേയും നിസ്വാർത്ഥ സേവനത്തിനു് നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്നു് സെക്രട്ടറി

## യുവജനപ്രസ്ഥാനം

ഡിസംബർ അവസാന ആഴ്ചയിൽ നടത്തപ്പെട്ട യുവജനവാരം വളരെ ഭംഗിയായി നടത്തപ്പെട്ടുവെന്നു ഇവിടെ ലഭിച്ചുകൊണ്ടിരിക്കുന്ന റിപ്പോർട്ടുകൾ വെളിവാക്കുന്നു ഇനിയും റിപ്പോർട്ടുകൾ അയച്ചുതന്നിട്ടില്ലാത്ത സമാജങ്ങൾ എത്രയും വേഗം അവ അയച്ചു തരേണ്ടതാകുന്നു. സംഭാവനാ ശേഖരണം ഏററവും ശോചനീയമായിരുന്നുവെന്നു പറയേണ്ടിയിരിക്കുന്നു. പ്രസ്ഥാനത്തിൻെറ ഭാവി പ്രവർത്തനങ്ങൾ ഈ സംഭാവനാശേഖരണം വിജയകരമാക്കിത്തീർക്കുന്നതിനെ ആശ്രയിച്ചാണിരിക്കുന്നതെന്നു വിജ്ഞാപനത്തിൽ പറഞ്ഞിരുന്ന കാര്യം ശാഖാസമാജങ്ങൾ അതർഹിക്കുന്ന ഗൗരവത്തോടുകൂടി വീക്ഷിച്ചില്ലെന്നു തന്നെ പറയാം. പല വി

# THE MALANKARA SABHA

License No. 475 dated 11th April 1946—Registered No. M. 6125.


രിവുകളും മററും ഉണ്ടാകുന്നതു കൊണ്ടു് ഈ ഒരു പിരിവുകൂടി വരുന്നതു ഭാരമായി പലർക്കും തോന്നിയിരിക്കാം. എന്നാൽ മററു യാതൊരു സഹായവും ലഭിക്കാത്ത ഈ പ്രസ്ഥാനം തുടർന്നു കൊണ്ടു പോകേണ്ടതാവശ്യമാണെന്നു ബോദ്ധ്യമുള്ള ഓരോ വ്യക്തിയും കഴിവനുസരിച്ചു സഹായിക്കുവാൻ തുനിയുന്നില്ലെങ്കിൽ യുവജനപ്രസ്ഥാനം അതിൻെറ പൂർവസ്ഥിതിയിലേക്കു വീണ്ടും പോകാതെ നിവൃത്തിയില്ലെന്നു വന്നുകൂടും. വേദപഠനത്തിനുള്ള ലേഖനങ്ങൾ സമാജങ്ങൾക്കു അയച്ചു കൊണ്ടിരുന്നതു മേലാൽ അയയ്ക്കുന്നതല്ല' കാര്യങ്ങളുടെ ഗൗരവം എല്ലാ സമാജങ്ങളും മനസ്സിലാക്കി കേന്ദ്രത്തെ വേണ്ടവിധം സഹായിക്കുവാൻ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

ജനുവരി 6–ാം തീയതി മുതൽ കുണ്ടറ കേന്ദ്രമാക്കി നടത്തിയ സുവിശേഷ പ്രചരണ യോഗങ്ങളിൽ ജനറൽ സെക്രട്ടറി സംബന്ധിക്കുകയും പെരുമ്പുഴ, നെടുമ്പായിക്കുളം, കല്ലട, കുണ്ടറവലിയപള്ളി മുതലായ ഇടവകകളിലെ സമാജങ്ങൾ സന്ദർശിച്ചു വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു. കററാനം സ്തേഫാനോസു് യുവജനസമാജത്തിൻെറ വാർഷിക യോഗത്തിലും ജനറൽ സെക്രട്ടറി സംബന്ധിക്കുകയുണ്ടായി. എല്ലാ ഇടവകകയിലും യുവാക്കന്മാർ കൂടുതൽ താല്പര്യമുള്ളവരായി കാണുകയും ഭദ്രാസന സെക്രട്ടറിമാരുടേയും സംഘടനാ സെക്രട്ടറിമാരുടേയും സഹകരണ ഫലമായി സംഘടന അഭിവൃദ്ധിപ്പെടുകയും ചെയ്യുന്നുണ്ടെന്നുള്ളതു സന്തോഷകരം തന്നെ.

### ഓർത്തഡോക്സ് സൺഡേസ്ക്കൂൾ
### വിജ്ഞാപനം നമ്പർ. 3
### വർഷാന്ത്യപരീക്ഷകൾ.

1955 ലെ വാർഷികപരീക്ഷ ഏപ്രിൽ 17–ാം തീയതി ഞായറാഴ്ചയും മത്സരപരീക്ഷ ഏപ്രിൽ 21–ാം തീയതി വ്യാഴാഴ്ചയും നടത്തപ്പെടുന്നതാണ്. മത്സരപരീക്ഷ അതതു് സെൻററുകളിൽ വച്ചു് പതിവുപോലെ നടത്തപ്പെടുന്നതും, അഞ്ചു മുതൽ എട്ടുവരെയുള്ള ക്ലാസ്സുകളിലെ ഏററവും സമർത്ഥന്മാരായ ഈരണ്ടു് കുട്ടികളെ ഓരോ സ്ക്കൂളുകാരും അതിലേയ്ക്കു, അയയ്ക്കേണ്ടതുമാണ്, ഒൻപതാം ക്ലാസ്സിൽ തെരഞ്ഞെടുപ്പു് നടത്തി വിജയിക്കുന്ന കുട്ടികളെ പരീക്ഷയ്ക്കു് അയയ്ക്കുകയും അവരുടെ ലിസ്റ്റ് മുൻകൂട്ടി ഓഫീസിൽ അയച്ചുതരികയും വേണം.

ജനുവരി 30–നു മുൻപു് തന്നാണ്ടു് മദ്ധ്യസ്ഥപ്രാർത്ഥനാപിരിവു് അയച്ചു തരേണ്ടതാണ്. കുട്ടി ഒന്നിനു് ഒരണ വച്ചു് പിരിവു് അയച്ചുതരുന്ന സ്ക്കൂളുകാർക്കു് നാലു മുതൽ മേലോട്ടുള്ള ക്ലാസ്സിലെ കുട്ടികളുടെ സംഖ്യ അനുസരിച്ചുള്ള ചോദ്യക്കടലാസു് അയച്ചു കൊടുക്കുന്നതാണ്. കുറഞ്ഞതു് അഞ്ചുരൂപായെങ്കിലും ഓരോ സ്ക്കൂളിൽ നിന്നും പ്രതീക്ഷിക്കുന്നു. പിരിവു് അയയ്ക്കാത്തവർക്കു് ചോദ്യക്കടലാസു് അയയ്ക്കുന്നതല്ല. കുട്ടികളുടെ സംഖ്യ കാണിക്കുന്ന സ്റ്റേററുമെൻറു് (ഇതോടൊന്നിച്ചു അയയ്ക്കുന്നഫാറം) പൂരിപ്പിച്ചു് ജനുവരി 30–നു മുൻപു് ആഫീസിൽ അയച്ചിരിയ്ക്കേണ്ടതാണ്. ഏതേതു് ക്ലാസ്സുകളിൽ നിന്നു് കുട്ടികളെ മത്സരപരീക്ഷയ്ക്കു അയയ്ക്കുന്നു എന്നു് അറിയിക്കണം.

അദ്ധ്യാപകപരിശീലനക്ലാസ്സ് മേയ് 12–ാം തീയതി മുതൽ 22–ാം തീയതി ഞായറാഴ്ച വരെ കോട്ടയം എം. ഡി. സിമ്മനാരിയിൽ വച്ചു് ഈ വർഷം നടത്തപ്പെടുന്നതാണ്. കുറച്ചു അദ്ധ്യാപകന്മാർക്കു് ഗ്രാൻറു നൽകുന്നതാണ്. അതിനുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. ഡിസംബർ 5–നു ലെ പള്ളിക്കാണിക്ക സൺഡേസ്ക്കൂൾ സമാജത്തിനു് കല്പന അനുസരിച്ചു് അയച്ചു തന്നിട്ടുണ്ടോ എന്നു് ബ. വികാരി അച്ചനേയും ട്രസ്റ്റിയേയും കണ്ടു അന്വേഷിക്കുകയും, അയച്ചിട്ടില്ലാത്തപക്ഷം അയച്ചു തരുന്നതിനു് ഉത്സാഹിപ്പിക്കുകയും വേണം. ടൗണുകളിൽ താമസിക്കുന്ന സൺഡേസ്ക്കൂൾ കുട്ടികൾ അവധികിട്ടി വീട്ടിൽ പോകുവാൻ ഇടയാകുന്നപക്ഷം അവിടെയുള്ള മൽസരപരീക്ഷാസെൻററിൽ ചെന്നു ചേരുന്നതിനു് പഠിച്ചിരുന്ന സൺഡേസ്ക്കൂളിലെ ഹെഡ്മാസ്റ്ററുടെ സർട്ടിഫിക്കററു മതിയാകുന്നതാണ്.

## LATE NEWS

### സമാധാനസംരംഭം വിജയിച്ചു

പീസ് ലീഗ് രൂപീകരിച്ചിട്ടുള്ള വ്യവസ്ഥകൾ സ്വീകരിച്ചിരിക്കുന്നതായി 1—2—55–ൽ വയലിപ്പറമ്പിൽ മാർ ഗ്രിഗോറിയോസ് തിരുമേനിയും 5—2—55–ൽ മാർ തീമോത്തിയോസ് തിരുമേനിയും പീസ് ലീഗിനെ അറിയിച്ചിരിക്കുന്നു.

Edited and Printed published by The Rev. Fr. T. C. Jacob, at the M. M. Press, Kottayam.